


# മലങ്കര സഭ

സെപ്റ്റംബർ 1997

74-ാം ഓർമ്മപ്പെരുനാൾ

23-9-1997

142-ാം ഓർമ്മപ്പെരുനാൾ

12-10-1997



അൻവാറീസ് മാർ യൂലിയോസ്
മെത്രാപ്പോലീത്താ(പഞ്ചീം, ഗോവ)



മാർ ദീവന്നാസ്യോസ് IV
മെത്രാപ്പോലീത്താ(ചേപ്പാട്)

# പാവനസ്മരണയ്ക്ക്

11– ാം ചരമവാർഷികം

(24 . 9. 1997)



**Rev. Fr. Yakoob O. I. C**

**Bethany Ashram, R. Perunad.**

**Inserted by**

**സന്തപ്തകുടുംബാംഗങ്ങൾ**

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038
ലക്കം : 9 പുസ്തകം : 52
സെപ്റ്റംബർ 1997




**PATRON SAINT**




Typesetting: **EZEE SCAN PVT. LTD.**, Ktm. Ph: 580708


## എഡിറ്റോറിയൽ

# കനാൻയാത്രയിലെ കാളക്കുട്ടികൾ

– ഫാ. ഡോ. ജേക്കബ് കുര്യൻ

ഇസ്രായേൽ ജനം കനാനിലേക്കുള്ള യാത്രയിൽ സീനായി പർവ്വതത്തിൻെറ അടിവാരത്തിലെത്തി. മോശ സീനായി പർവ്വതത്തിലേക്ക് കയറിപ്പോയി. മോശയ്ക്ക് കുറച്ചു ദിവസം പർവ്വതത്തിൽ കഴിച്ചുകൂട്ടേണ്ടി വന്നപ്പോൾ, താഴ്വാരത്തിലെ ജനങ്ങൾക്ക് ചിന്താക്കുഴപ്പം. അവർ അഹറോൻെറ അടുക്കൽ എത്തി ആവശ്യപ്പെടുകയാണ്, "ഞങ്ങൾക്ക് ഒരു ദൈവത്തെ ഉണ്ടാക്കിത്തരുക" എന്ന്. അവരുടെ ആവശ്യമനുസരിച്ച്, അവരുടെ സങ്കല്പത്തിനും പ്രതീക്ഷയ്ക്കും അനുരൂപമായി, അവരുടെ ആഭരണങ്ങൾ ഉപയോഗിച്ച് അഹറോൻ പൊൻ-കാളക്കുട്ടിയെ ഉണ്ടാക്കിക്കൊടുത്തു. കാളക്കുട്ടിയ്ക്ക് ബലിയർപ്പിക്കുവാൻ ഒരു ബലിപീഠവും പണിതു. കാളക്കുട്ടിയ്ക്കായി ഉത്സവദിവസവും പ്രഖ്യാപിച്ചു (പുറ: 32 : 1 – 6)

ജനത്തിൻെറ താല്പര്യമനുസരിച്ച് ദൈവങ്ങൾ ഉണ്ടാവുകയും, ദൈവങ്ങളെ ഉണ്ടാക്കിക്കൊടുക്കയും ചെയ്യുന്ന പ്രവണത ഇന്നും തുടരുന്നു. ദൈവങ്ങൾ കാളക്കുട്ടികളായിട്ടോ, പശുക്കളായിട്ടോ പ്രത്യക്ഷപ്പെട്ടാലും ഒന്നു സത്യമാണ്, ഈ കള്ളദൈവങ്ങളെ കത്തിച്ചു, പൊടിച്ചു, കലക്കിക്കുടിപ്പിക്കുന്ന മോശ എഴുന്നേറ്റേപറ്റു.

തങ്ങൾക്കിഷ്ടമുള്ള ദൈവങ്ങൾക്കായി അന്നും ഇന്നും ആഭരണങ്ങളും സമ്പാദ്യങ്ങളും (അന്ന് മിസ്രയീമ്യരെ കൊള്ള ചെയ്തത്, ഇന്ന് നാട്ടുകാരെയും സർക്കാരിനെയും കൊള്ളചെയ്തത്) സമർപ്പിച്ചുവെന്നു വരാം; അത്ഭുതങ്ങളും അടയാളങ്ങളും കാണിച്ചുവെന്നുവരാം. പക്ഷേ സത്യദൈവം ദീർഘക്ഷമയോടെ കാത്തിരിക്കുന്നത് തൻെറ മക്കളുടെ മാനസാന്തരത്തിനാണ്.

ചില വ്യക്തികളും, ചടങ്ങുകളും, ആഘോഷങ്ങളും കനാൻയാത്രയിലെ കാളക്കുട്ടികളായി പരിണമിച്ചിരിക്കുന്നു. പലപ്പോഴും പലയിടത്തും അഹറോൻമാർ നിസഹായരായി മാറിക്കൊണ്ടിരിക്കുന്നു. സീനായിലേക്ക് കയറുകയും, അവിടെനിന്ന് ജനത്തിനായി ഇറങ്ങുകയും ചെയ്യുന്ന മോശയ്ക്കായി ഈ മരുഭൂമി കേഴുന്നു. ●

## ഇതളുകൾ





## THOUGHT FOR THE MONTH

*"Wise is he who collects the wisdom of others"*

**- Juan Guerra Caceres**



## "M. O. C prayer (aradhana) books in Bombay Diocese"

All prayer (aradhana Kramangal) books of the Malankara Orthodox Church Publications Dept. Kottayam, will be available in our Bombay Diocese.

The first sale of the books in Mumbai, was inaugurated with the blessings (Ashirwadom), of Geevarghese Mar Coorilos Episcopa,Asst. Metropolitan of Bombay Diocese, at Thane st. Stephen's Orthodox Church by Shri. O. G. Mathai, Chief Executive of Panama Company.

*For orders/ requirements contact:*

**Fr. Varghese Yohannan,**
**7/201 - Manisha Nagar,**
**Kalwa, Thane.**
**(Ph. 022-5335434).**

ധ്യാനപംക്തി

# സുവിശേഷ കിരണങ്ങൾ

യാക്കോബ് മാർ ഐറേനിയോസ്

## സ്ലീബായ്ക്കുശേഷം ഒന്നാം ഞായർ (സെപ്തംബർ 21)

*വി. മർക്കോസ് 13 : 28 -37*

മനുഷ്യപുത്രൻെറ രണ്ടാമത്തെ പ്രത്യക്ഷതയുടെ ഭയാനകതയാകെ വർണ്ണിക്കുന്ന ഭാഗമാണ് ഇന്നത്തെ പാഠഭാഗം. യേരുശലേമിൻെറയും ദേവാലയത്തിൻെറയും നാശവും, ലോകത്തിൻെറ തന്നെ പരിസമാപ്തിയും ഇവിടെ പരാമർശിക്കപ്പെടുന്നു.

1. ഇപ്പോൾ നമ്മുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കുന്ന ഈ പ്രപഞ്ചം അഴിഞ്ഞുപോകാനുള്ളതാണ്. ദൈവനിയതമായ നിയമങ്ങളുടെ പരിരക്ഷയിൽ മാത്രമാണ് ഗ്രഹങ്ങളും ജീവജാലങ്ങളുമെല്ലാം ഇന്നത്തെ നിലയിൽ കാണപ്പെടുന്നത്. സൃഷ്ടിവർഗ്ഗത്തിൻെറ ചരിത്രത്തെ മശിഹായുടെ ആദ്യപ്രത്യക്ഷതയ്ക്കുമുമ്പുള്ള കാലവും, ആദ്യപ്രത്യക്ഷത മുതൽ രണ്ടാമത്തേതു വരെയുള്ള കാലവും എന്നിങ്ങനെ വിഭജിക്കാം.ഈ സംവിധാനങ്ങളുടെ ഒന്നും പൂർണ്ണമായ അർത്ഥം നമുക്കു ഗ്രഹിക്കാനാവില്ല. എന്തായാലും ചില താല്ക്കാലിക പ്രതിഭാസങ്ങളുടെ നടുവിലാണ് നമ്മുടെ വാസം എന്നതിൽ തർക്കമില്ല. എങ്കിലും "സ്ഥിര" മായിട്ടുള്ളത് ഏതാണ്? സൃഷ്ടാവുമാത്രം; അവിടുത്തെ സമ്പർക്കംമൂലം നിത്യത ലഭിക്കുന്നവരും. ഇക്കാര്യങ്ങളെപ്പറ്റി മനനം ചെയ്യുന്നവരാണ് "ഹാ മായ, മായ, സകലവും മായ " എന്നുരുവിടുന്നത്.

2. ദൈവം ക്രമീകരിച്ച പ്രപഞ്ചസംവിധാനത്തിലും സൃഷ്ടിജാലങ്ങളിലും അഴിവുണ്ടാകുന്നതിൻെറ ഉത്തരവാദി സൃഷ്ടിതന്നെയാണ്. എങ്കിലും ഈ അഴിവിൽ നിന്നുള്ള ഉദ്ധാരണവും ദൈവം തന്നെ ദാനമായി നൽകണം. യരുശലേം ദേവാലയം കല്ലിന്മേൽ കല്ലു ശേഷിക്കാതെ നിലംപരിചായതിൻെറ ഉത്തരവാദിത്തം, ഭക്തിമാർഗ്ഗത്തെ ആദായത്തിനും ചൂഷണത്തിനും ഉപയോഗിച്ചവർക്കു മാത്രമാണ്. ഈ പ്രപഞ്ചത്തിൻെറ സ്ഥിതിയും മറിച്ചല്ല.

3. മനുഷ്യപുത്രൻെറ രണ്ടാം വരവിൽ മുന്നോടിയായി സംഭവിക്കാനിരിക്കുന്ന കാര്യങ്ങൾ കണ്ടുതുടങ്ങുമ്പോൾ അതിൻെറ സൂചന ഗ്രഹിച്ചിരിക്കണം. സുഖമായിരുന്നത് അസ്വാസ്ഥ്യമായും ക്രമമായിരുന്നത് ക്രമരഹിതമായും വന്നുതുടങ്ങും. ക്രമവും നിഷ്ഠയും, വിശുദ്ധിയും, ധാർമ്മികതയും, വിശ്വസ്തതയുമെല്ലാം മടങ്ങിത്തുടങ്ങും. ജാതികൾ തമ്മിൽ വിശ്വാസം നഷ്ടപ്പെട്ട് കലഹിക്കുകയും അന്യോന്യം നിഹനിക്കുകയും ചെയ്യും. ഇത് മതനിരപേക്ഷസമൂഹത്തിൽ മാത്രമല്ല; മതത്തിൽ തന്നെയുണ്ടാകും. ശങ്ക കൂടാതെ മനുഷ്യൻ അന്യായം പ്രവർത്തിക്കുന്ന സാഹചര്യം എത്ര ഭയങ്കരമാണ്.

4. പ്രപഞ്ചസംവിധാനം തന്നെ തകിടം മറിഞ്ഞു തുടങ്ങുന്നതിനിടെ "സിദ്ധന്മാരും" "പ്രവാചകന്മാരും" വന്നുതുടങ്ങും. അവർ അത്ഭുതങ്ങളും അടയാളങ്ങളും ചെയ്യുമെന്നതിനാൽ കുറെ ആളുകൾ അവരോടുചേരും. അത്തരക്കാരെ വിവേചിച്ചറിയേണ്ടതാണ്.

5. എന്നാൽ ഇക്കാര്യങ്ങളെല്ലാംഎപ്പോൾ സംഭവിക്കും എന്ന് ദൈവം മാത്രം അറിയുന്നു. "പുത്രൻ" പോലുംഅറിയുന്നില്ല എന്നു കർത്താവും കല്പിക്കുന്നു.ജനസമുദായത്തിലെ പാപകൂമ്പാരമാണ് ഈ പരിണാമത്തിന് പ്രധാന കാരണങ്ങൾ. ആകയാൽ ലക്ഷണങ്ങളെ വിവേചിക്കുന്നവൻ മനുഷ്യപുത്രൻെറ വരവിനെ മുമ്പുകൂട്ടിക്കാണണം. "Watch" -ഇതാണ് കർത്താവു നൽകുന്ന മുന്നറിയിപ്പും ഉപദേശവും.

ജനസമുദായത്തിലെ കുഴമറിച്ചിലുകൾക്കിടയിൽ ഉണർന്ന് ജാഗ്രതയായിരിക്കാൻ കഴിയാതെ പോകുന്നവർ കാണും. മനുഷ്യപുത്രൻ പ്രത്യക്ഷനാകുമ്പോൾ ഓരോരുവനും അവനവനെ ഏല്പിച്ച ജോലി സൂക്ഷ്മതയോടെ ചെയ്യുന്നതായി കാണപ്പെടണം. ശരീരത്തിലിരിക്കുന്നവർക്കും, അടുത്തയവസ്ഥയിലേക്കു പ്രവേശിച്ചു കഴിഞ്ഞവർക്കുമെല്ലാം ഇതു ബാധകമാണല്ലോ.

ലോകാവസാനത്തോളം എല്ലാനാളും നമ്മോടൊപ്പം ഉള്ളവനും ലോകാവസാനത്തിൽ പരസ്യമായി പ്രത്യക്ഷപ്പെടുവാനുള്ളവനുമായ കർത്താ

വിനുവേണ്ടി കാത്തിരിക്കുക എന്നതാവട്ടെ നമ്മുടെ ജീവിതത്തിന്റെ പ്രതീക്ഷയും ഉന്മേഷവും.

## സ്ലീബായുടെ ശേഷം രണ്ടാം ഞായർ (സെപ്തംബർ 28)

### വി. മത്തായി 16:5-12

പരീശ-സാദൂക്യ നേതാക്കന്മാർ "അടയാളം" പ്രവർത്തിക്കാൻ യേശുവിനോട് ആവശ്യപ്പെട്ടതിന്റെ അനുബന്ധമാണ് ഈ ഭാഗം. വിശ്വാസത്തിന്റെയോ ഭക്തിയുടെയോ ആവശ്യബോധം നിമിത്തമോ, അവയുടെ പശ്ചാത്തലത്തിലോ അല്ല അവർ അടയാളം ചെയ്തു കാണിക്കാനാവശ്യപ്പെടുന്നത്. അത് അവർക്ക് ഒരു വിനോദോപാധി മാത്രമായിരിക്കും. യേശു പ്രവർത്തിച്ച പല വീര്യപ്രവർത്തികൾക്കും അവർ സാക്ഷികളുമായിരുന്നു. "അത്ഭുതം" കാണാൻ കൗതുകം മൂലമോ അല്ലാതെയോ ആൾക്കൂട്ടമുണ്ടാകുന്നത് ഇന്നും സ്വാഭാവികമാണല്ലേ.

1. 'യോനാ' എന്ന അടയാളം നിത്യ 'അടയാള' മായിരിക്കുമെന്നാണ് കർത്താവിന്റെ കല്പന. ധർമ്മച്യുതിയുടെ നാട്ടിൽ വരാൻ പോകുന്ന ആപത്തിനെപ്പറ്റിയും, അനുതാപത്തിന്റെ അനിവാര്യതയെപ്പറ്റിയും മുന്നറിവുനൽകുന്ന പ്രവാചകശബ്ദമാണ് യോനാ. യോനാ നിനവയിൽ യാതൊരു "അത്ഭുത"വും പ്രവർത്തിച്ചില്ല. പക്ഷെ അദ്ദേഹത്തിന്റെ പ്രസംഗത്താൽ ആ നാട്ടിൽ, ആ ജനതയിൽ ഒരു അത്യത്ഭുതം നടക്കുക തന്നെ ചെയ്തു. അത് ഒരു ജനതയുടെ മുഴുവൻ പുനർജനിയ്ക്കായി ഭവിച്ചു - അനുതാപത്താലും മനസ്സുതിരിവിന്റെ കണ്ണീരാലും. ഇത്തരം കാര്യങ്ങളെയല്ലേ 'അടയാളങ്ങൾ' എന്നു വിളിക്കേണ്ടത്?

2. മറിച്ച് അത്ഭുതങ്ങളും അടയാളങ്ങളും വരപ്രസാദങ്ങളും തേടിനടക്കുന്നവർ അവരുടെ ഉപദേശത്താൽ മനുഷ്യരെ വഴിതെറ്റിക്കുന്നവരാണ്. ഭക്തിയെയും, നൽവരങ്ങളെയും കമ്പോളവൽക്കരിച്ച് മനുഷ്യരെ വിഭ്രാന്തിയിലാക്കാനുള്ള ശ്രമം ഇന്നും നടക്കുന്നുണ്ട്. ദുരുപദേശങ്ങൾക്ക് മാന്യതയും, "സൂപ്പർ ഭക്തി"യുടെ പരിവേഷവും കാണുന്നു എന്നത് ഇന്നത്തെ ഒരു ദുരവസ്ഥതന്നെ. "അത്ഭുത"ങ്ങളില്ലാത്ത ഭക്തിയ്ക്ക്ആവശ്യക്കാർ ചുരുക്കം "അനുഭവം" എന്ന പേരിൽ സൃഷ്ടിക്കുന്ന മായാപ്രപഞ്ചങ്ങൾ സംഘർഷപൂരിതമായ ലോകത്തുള്ള മനുഷ്യരെ ആകർഷിക്കുന്നത് സ്വാഭാവികം തന്നെ. പക്ഷെ അവർ മനുഷ്യരെ വഴിതെറ്റിക്കുകയല്ലേ?

3. ദുരുപദേശികൾ വാഗ്ദാനം ചെയ്യുന്നതോ, നൽകുന്നതോ ആയ സ്വാസ്ഥ്യസഹായങ്ങളെക്കാൾ ഉത്തമം ദരിദ്രനും ദുഃഖിതനുമായാലും സ്വയം ദൈവകരങ്ങളിൽ അർപ്പിച്ചുകൊടുക്കുന്നതാണ്. "അത്ഭുതകരമായി" ഒന്നും സംഭവിച്ചില്ലെങ്കിലും ശാന്തമായി ദൈവപരിലാളനയിൽ ആശ്രയിച്ച് വിശ്രമിക്കുന്നതാണ് യഥാർത്ഥഭക്തിയും ആത്മികതയും. അല്പം ആഹാരത്തെ വർദ്ധിപ്പിച്ച് മനുഷ്യന്റെ വിശപ്പകറ്റുന്ന ദൈവം നമ്മുടെ ആവശ്യങ്ങൾ അറിയുന്നു. അവയുടെ നേരെ അവിടുന്ന് കണ്ണടയ്ക്കുന്നില്ല.

4. സത്യവിശ്വാസത്തിൽ നിന്നകലാൻ നിസ്സാരകാരണങ്ങൾപോലും വേണ്ട എന്ന ദുഃസ്ഥിതി നീങ്ങിയേ തീരൂ. 'ഏതുവിശ്വാസമായാലും മനുഷ്യൻ നന്നായി ജീവിച്ചാൽ മതി' എന്ന പ്രസ്താവന കാതിനും സുഖകരമെന്ന് തോന്നുമെങ്കിലും ക്രിസ്തീയമല്ല. വിശ്വാസം ശരിയാകുമ്പോഴേ ജീവിതവും ചിട്ടയിലാകൂ. ആൾക്കൂട്ടത്തിന്റെ വലിപ്പമോ, പണക്കൊഴുപ്പോ, വീര്യപ്രവർത്തികളുടെ അകമ്പടിയോ ഒന്നുമല്ല സത്യവിശ്വാസത്തിന്റെ നിർണ്ണായക ഘടകം. നിർമ്മലവിശ്വാസം എല്ലാ അവസ്ഥാന്തരങ്ങളിലും ദൈവത്തോടു പറ്റിച്ചേരുന്നു എന്നോർക്കാം.

## സ്ലീബായ്ക്കുശേഷം മൂന്നാം ഞായർ (ഒക്ടോബർ 5)

### *വി. മർക്കോസ് 2:23-28*

ശാബതാചരണത്തെ പുരസ്കരിച്ചുള്ള കർത്താവിന്റെ വാക്കുകൾക്ക് ഇടനൽകിയത് വയൽവരമ്പിലൂടെയുള്ള തന്റെയാത്രയും പരീശന്മാർ ഉന്നയിച്ച ചോദ്യവുമാണ്.

1. ദൈവം സൃഷ്ടികർമ്മത്തിന്റെ പരിസമാപ്തിയിൽ വിശ്രമിച്ചു. അത് ശാബതായി. സൃഷ്ടാവ് വിശ്രമിക്കുമ്പോൾ സൃഷ്ടിക്കപ്പെട്ടതിനോടു ചേർന്നാണല്ലോ വിശ്രമം. അങ്ങനെ ശാബത് സൃഷ്ടിയ്ക്ക് സൃഷ്ടാവിന്റെ സുഖസഹവാസത്തിൽ വിശ്രമിക്കുന്നതിനുള്ള ദിവസമായി. ശാബത് അങ്ങനെ ഒരു "സമാഗമന"കൂടാരമാണ്. ശാബത് ഇന്ന് നമുക്കെല്ലാം ദൈവത്തോട് സഹവസിച്ച് തന്റെ "വിശ്രാമത്തിലേയ്ക്കു പ്രവേശിക്കുന്ന"തിനുള്ള ദിവസമാണോ?

2 വയൽവാരത്തിലൂടെയുള്ള യാത്ര ഗ്രാമീണസൗന്ദര്യംമുഴുവൻ ആവാഹിക്കുന്നു എന്നു മാത്രമല്ല, യേശുവിനോടുകൂടെയുള്ള യാത്രയുമാ

ണ്. ദോഷൈകദൃക്കുകൾ അവിടെയും കുറ്റം കണ്ടുപിടിക്കാനാണ് ശ്രമിക്കുന്നത്. ശാബതിൻ പ്രവർത്തി-ഇവിടെ ഗോതമ്പുകയ്യിലിട്ടുതിരുമ്മി തിന്നത്-പാടില്ലാത്ര. ഇത് ഒരു പ്രവർത്തിയാണോ? ശാബതിൽ വിശക്കുന്നവനോടു സഹതപിക്കാതെ, ദോഷം കണ്ടുപിടിച്ച് ''പാര'' വയ്ക്കാൻ ശ്രമിക്കുന്നത് ശാബതിനു നിരക്കുന്നതാണോ? ഇന്നും ശാബതാചരണം ഇത്തരം ബന്ധനങ്ങളിൽ നിന്നും വിമുക്തമായിട്ടില്ല.

3. ദാവീദും കൂട്ടരും പുരോഹിതന്മാർക്കുമാത്രം ഭക്ഷിക്കാൻ അവകാശമുള്ള കാഴ്ചയപ്പം വാങ്ങിത്തിന്നതിനെ എങ്ങനെ ന്യായീകരിക്കും? അതോ വലിയവർ ചെയ്താൽ നിയമലംഘന മല്ലാതാകുമോ? ഇവിടെ ന്യായപ്രമാണലംഘനമല്ല പ്രധാനം. വിശന്നുവലയുന്നവൻെറ മുമ്പിൽ കല്ലുപോലും അലിയും, ന്യായപ്രമാണവും അയഞ്ഞുകൊടുക്കും. പക്ഷെ പരിശൻെറ മനസ്സ് അലിയുന്നില്ല. അഹീമലേക്ക് ദാവീദിനെ സഹായിക്കുകവഴി ന്യായപ്രമാണ ലംഘകനായി ഗണിക്കപ്പെട്ടുമില്ല. (1ശമു.21: 1-6)

4. എങ്കിലും കാഴ്ചയപ്പം വാങ്ങി ഭക്ഷിക്കുന്നതിന് ഒരു നിബന്ധനയുണ്ട്, ഭക്ഷിക്കുന്നവർ ശുദ്ധിയുള്ളവരായിരിക്കണം. അക്കാര്യത്തിൽ ദാവീദും കൂടെയുള്ളവരും ശ്രദ്ധാലുക്കളായിരുന്നു. 'വിശുദ്ധരുമല്ല, കാഴ്ചയപ്പം തന്നെവേണംതാനും' എന്നും വരുന്നത് നന്നല്ല.

5. ഏറ്റവുംപ്രധാനകാര്യം ശാബതിനെ സംബന്ധിച്ച ദൈവോദ്ദേശ്യമാണ് ശാബത് എന്ന ക്രമീകരണം മനുഷ്യനന്മയെ ഉദ്ദേശിച്ച് ദൈവം ക്രമീകരിച്ചതാണ് ആരാധനയ്ക്കും ദൈവസാന്നിദ്ധ്യം അനുഭവിക്കുന്നതിനും, നന്മ ചെയ്യുന്നതിനുമായി ആ ദിവസത്തെ വേർതിരിക്കണം ശാബത് എന്നത് ഏതോ ഒരു അവ്യക്ത സങ്കല്പമല്ല. നമുക്കത് കർത്താവിൻെറ ഉയിർപ്പിൻെറ സജീവ അനുസ്മരണം കൂടെയാണല്ലോ.

## സ്ലീബായ്ക്കുശേഷം നാലാം ഞായർ (ഒക്ടോബർ 12)

*വി. ലൂക്കോസ് 16:9-17*

എക്കാലത്തേക്കും പ്രസക്തമായ ഉപദേശങ്ങളാണ് കർത്താവിൻെ ഈ വചനങ്ങൾ; പ്രത്യേകിച്ചും ഉപഭോഗസംസ്ക്കാരവും കമ്പോളവൽക്കരണവും, ധന-പ്രതാപങ്ങളുടെ മാനദണ്ഡം മാത്രം മാന്യതയെനിർണ്ണയിക്കുന്നതുമായിത്തീർന്നിരിക്കുന്ന ഇന്നത്തെലോകത്ത്.

1. ധനവിനിയോഗത്തെ സംബന്ധിക്കുന്നതാണ് ആദ്യഉപദേശം. ധനം സ്വരൂപിച്ചുവയ്ക്കുന്നവന് ആത്യന്തികമായി യാതൊരു സംതൃപ്തിയും ലഭിയ്ക്കുന്നില്ല എന്ന് ക്രമേണ ബോദ്ധ്യം വരും; മറിച്ച് സ്വത്തും സമ്പാദ്യങ്ങളും പരനന്മയ്ക്കായി ബോധപൂർവ്വം ചിലവഴിക്കുന്നവനുണ്ടാകുന്ന ആത്മസംതൃപ്തി മറ്റാർക്കും ലഭിക്കുകയുമില്ല. മാത്രമല്ല അവന് ഈ പ്രാപഞ്ചികലോകത്തിലും, സ്വർഗ്ഗലോകത്തും നല്ല സ്വീകാര്യം ലഭിയ്ക്കുന്നു. അവന് ഇവിടെയും അവിടെയും സജ്ജനങ്ങളായ സുഹൃത്തുക്കൾ ഏറെ. എളിയവനോടു മനസ്സലിവു തോന്നാത്ത സമ്പന്നനാണ് ഇവിടെയും അവിടെയും സമൂഹത്തിൻെറ ശത്രു.

2. ഏറ്റെടുക്കുന്ന ഉത്തരവാദിത്തങ്ങളിലെല്ലാം -ധനവിനിയോഗത്തിലും-അങ്ങേയറ്റം വിശ്വസ്തത പാലിച്ചിരിക്കണം പണം കയ്യിൽ വന്നാൽ-അത് സ്വന്തമല്ലെങ്കിൽപോലും-യാതൊരു accountability യും ഇല്ലാതെ കയ്യാളുന്നത് പൊറുക്കാനാവാത്ത അപരാധമാണ്. വലിയകാര്യങ്ങളിൽ മാന്യത കാട്ടാൻ ശ്രമിക്കുകയും, മറ്റുള്ളതെല്ലാം അപ്രധാനമെന്നു കരുതുകയും ചെയ്യുന്നത് വിശ്വസ്തതയുടെ ലക്ഷണമല്ല. ഏതുതരം സ്വത്തും സമ്പാദ്യവും, പിതൃസ്വത്തവകാശമായാൽപോലും, അതിൻെറ വിനിയോഗം ''കാര്യവിചാരത്വം'' എന്ന നിലയിൽ മാത്രമേ ആകാൻ പാടുള്ളു ''ഇത് എൻെറ സ്വന്തം'' എന്ന് യാതൊന്നിനെപ്പറ്റിയും ആർക്കും അവകാശപ്പെടാനില്ലല്ലോ.

3. ഏറ്റം അപകടം പിടിച്ചകാര്യം ദ്രവ്യാഗ്രഹിയായിരിക്കെത്തന്നെ മാന്യതയുടെ മൂടുപടം അണിയുന്നതാണ്. അത് അതിർകടന്നാൽ പരസ്യമായി ധർമ്മലംഘനം വരുത്താനും മടിയ്ക്കില്ല. കേവലമതബോധം കൊണ്ട് തൃപ്തിപ്പെടുകയും സകല വഷളത്തരത്തിലുമുൾപ്പെടുകയും ചെയ്യാൻ മടിയില്ലാത്ത സ്ഥിതി ഭയാനകമാണ്. ദൈവത്തെയും ദ്രവ്യത്തെയും ഒരേസമയം സേവിക്കാൻ ശ്രമിക്കുന്നവർ ഇന്നു വിരളമല്ല എന്നത് നമ്മെ ഏറെ ചിന്തിപ്പിക്കണം. മദ്യരാജാക്കന്മാരും, മദ്യപന്മാരും, കുതികാൽവെട്ടികളും, ദുർമ്മാർഗ്ഗികളുമായവർ 'സഭാംഗങ്ങളും' ഔദ്യോഗിക സ്ഥാനികളുമായി ചമയുന്നത് ഒരു സഭയ്ക്ക് ഭൂഷണമോ?

4. എങ്കിൽ മിന്നി മറയുന്ന ഒരു സത്യമുണ്ട്. ദൈവമുമ്പാകെ ഈ വേഷംകെട്ടിനു യാതൊരു

# M.O.S.C.M.M. കാര്യമ്പാടി കണ്ണാശുപത്രി

## GIVE SIGHT PROJECT

മലബാർ മേഖലയിൽ ആതുര ശുശ്രൂഷാ രംഗത്ത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആദ്യ കാൽ വെയ്പാണ് കാര്യമ്പാടി കണ്ണാശുപത്രി. പരി.കാതോലിക്കാ ബാവാ തിരുമേനി പ്രസിഡണ്ടും രക്ഷാധികാരിയുമായി 1986-ൽ ആരംഭിച്ച ഈ സ്ഥാപനത്തിൽ ഇതിനകം പതിനായിരക്കണക്കിനു നേത്രരോഗികളെ ചികിത്സിച്ചു. ആയിരക്കണക്കിനു വിവിധ ഓപ്പറേഷൻ നടത്തിയതിൽ ആയിരത്തിലധികം സൗജന്യമായി ചെയ്തു. ചികിത്സിക്കാൻ നിവൃത്തിയില്ലാതെ കഷ്ടപ്പെടുന്ന ആദിവാസികൾ അടക്കം അനേകം പാവപ്പെട്ട അന്ധർ ദിവസവും സൗജന്യ ചികിത്സയ്ക്കായി ആശുപത്രിയെ സമീപിച്ചു കൊണ്ടിരിക്കുന്നു. ഇവരെ മുഴുവൻ സഹായിക്കാനാണ് ***GIVE SIGHT*** പദ്ധതി ആരംഭിച്ചത്. സന്മനസ്സുള്ള ആരെങ്കിലും 300 രൂപ അടച്ചാൽ സാധാരണ തിമിര ശസ്ത്രക്രിയയും 1500 രൂപ അടച്ചാൽ ഇൻട്രാ ഒക്കുലർ ലെൻസ് വച്ചുള്ള നൂതന ശസ്ത്രക്രിയയും നിങ്ങളുടെ പേരിൽ ഒരു പാവപ്പെട്ട അന്ധന് ഞങ്ങൾ ചെയ്തുകൊടുക്കും. ഓപ്പറേഷൻ സംബന്ധിച്ച് വരുന്ന ചെലവുകൾ ആശുപത്രിയിൽ നിന്നും വഹിക്കുന്നു. ഒരാൾക്ക് എത്ര രോഗികൾക്കു വേണ്ടിയും പണം അടയ്ക്കാവുന്നതാണ്. നിങ്ങളുടെ സഹായത്താൽ കാഴ്ച ലഭിച്ച രോഗിയെ സംബന്ധിച്ച് വിവരങ്ങൾ യഥാവസരം നിങ്ങളെ അറിയിക്കുന്നതാണ്. ഉടനെ 'ഗിവ്സൈറ്റ്' പദ്ധതിയിൽ അംഗങ്ങളായി ചേർന്ന് നിങ്ങളുടെ പേരിൽ ഒരന്ധനെങ്കിലും കാഴ്ച നൽകാൻ ഞങ്ങളെ സഹായിക്കു

.....

പൂർണ്ണമായ പേരും വിലാസവും.................................................................***Pin code*** ..............................
ഒരു തിമിര ശസ്ത്രക്രിയയ്ക്ക് 300, 1500 രൂപാ നിരക്കിൽ.................ശസ്ത്രക്രിയയ്ക്കുള്ള............രൂപാ ***M.O./ D.D./ Cheque*** ആയി അയയ്ക്കുന്നു. എന്റെ പേരിൽ....അന്ധന് /അന്ധൻമാർക്ക് സൗജന്യ ശസ്ത്രക്രിയ നടത്തിക്കൊടുപ്പാൻ അഭ്യർത്ഥിക്കുന്നു. എന്ന് പേരും ..............................................................
ഒപ്പും.....................................തീയതി...........................

ചെക്ക് /ഡി.ഡി. *'GIVE SIGHT PROJECT' Mission eye Hospital Kariambady* എന്ന പേരിൽ വേണം അയയ്ക്കേണ്ടത്. പണം സംഭാവന ചെയ്യുന്നവർക്ക് 80 Gപകാരം ആദായ നികുതി ഇളവു ലഭിക്കുന്നതാണ്.

***Dr. P.I.Mohan M.S. (Opthal) D.O. M.S. Director, Medical Mission Eye Hospital,***
***Kariambadi Post, Wayanad- 673 591, Kerala.***

# ADMISSION TO M.TH COURSE
# THE FEDERATED FACULTY FOR RESEARCH IN RELIGION AND CULTURE IN KERALA (FFRRC, KERALA)

(Affiliated to the Senate of Serampore College)

invites applications from eligible candidates for admision to **Master of Theology** course in the following fields:

Old Testament
New Testament
Christian Theology
History of Christianity
Religions

Application forms and prospectus can be obtained on payment of Rs. 50/- by Demand Draft / M. O from:

*The Registrar*
*FFRRC*
*Orthodox Seminary,*
*P. B. No. 98*
*Kottayam - 686 001*
*Kerala*

The last date for receiving application will be **December 10, 1997**
Note: Few Scholarships are available for **Women** candidates.

**Fr. Dr. K. J. Gabriel**
**Registrar**

# കൗൺസലറുടെ പംക്തി

ഫാ. ഒ. തോമസ്

ചോദ്യം: വിവാഹത്തിന്ശേഷം 5-ാം വർഷത്തിൽ ഇപ്പോഴാണ് ഞങ്ങൾക്ക് ഒരു കുഞ്ഞിനെ ലഭിച്ചത്. വളരെ പ്രാർത്ഥനയും നേർച്ചകളും അതിനായി ഞങ്ങൾ കഴിച്ചിട്ടുണ്ട്. കുട്ടത്തിൽ കുഞ്ഞിനെ പരുമല പള്ളിയിൽ മാമോദീസാ മുക്കാമെന്ന് മനസ്സിൽ ഞാൻ നേരുകയുണ്ടായി. എന്റെ ഭർത്താവിനും വീട്ടുകാർക്കും ഇടവകപള്ളിയിൽ മാമോദീസാ മുക്കിയാൽ മതി എന്ന അഭിപ്രായമാണുള്ളത്. ഞാൻ 'നേർച്ചയായി' പറഞ്ഞകാര്യം നിറവേറ്റിയില്ലെങ്കിൽ അതുമൂലം എന്തെങ്കിലും ദോഷം ഉണ്ടാവുമോ എന്ന ഭയം എന്നെ അലട്ടുന്നു. ഈ കാര്യത്തിൽ എന്തുചെയ്യണമെന്ന് ഒരു ഉപദേശം തന്നാൽ കൊള്ളാം.

*മിസ്സിസ്സ് എസ്. ഹരിപ്പാട്*

ഉത്തരം: ദൈവശാസ്ത്രപരവും മനഃശാസ്ത്രപരവുമായ ഘടകങ്ങൾ ഈ പ്രശ്നത്തിലടങ്ങിയിട്ടുണ്ട്. ആരാധിക്കുന്ന വിശ്വാസികളുടെ കൂട്ടായ്മയിൽ നടത്തപ്പെടേണ്ട ഒരു കൂദാശയാണ് മാമോദീസാ. വിശ്വാസിയുടെ പൈതൽ ആദ്യമായി സ്വീകരിക്കുന്നതും പരിശുദ്ധാത്മാഭിഷേകത്താൽ ക്രിസ്തുവിന്റെ ശരീരമായ സഭയോടുകൂട്ടിച്ചേർക്കപ്പെടുന്നതും അതിപ്രധാനമായ ഈ കൂദാശയിൽ കൂടിയാണ്. എന്നാൽ ആരാധിക്കുന്ന സമൂഹത്തെ മുഴുവൻ പറഞ്ഞയച്ചിട്ട് ഇത് അച്ചനും കുടുംബാംഗങ്ങളും കൂടിചേർന്നുനടത്തപ്പെടുന്ന ഒരു സ്വകാര്യനടപടിപോലെ(Private affairs) ഇന്നു മാമോദീസാ ആയിത്തീർന്നിട്ടുണ്ട്. ഈ സ്ഥിതിയ്ക്കുതന്നെ മാറ്റം വരേണ്ടിയിരിക്കുന്നു. ആരാധിക്കുന്ന സമൂഹത്തിന്റെ സാന്നിദ്ധ്യമില്ലാതെ തീർത്തും സ്വകാര്യമായി ഒരു ചടങ്ങുപോലെ നടത്തപ്പെടുന്ന മാമോദീസാ പരുമലയിൽ വെച്ചായാലും ആ രീതി പ്രോത്സാഹിക്കപ്പെടേണ്ടതല്ല. അനേകം കുഞ്ഞുങ്ങളെ ഒരുമിച്ച് മാമോദീസാ മുക്കേണ്ടിവരുമ്പോൾ, വിശുദ്ധമായ കൂദാശ ഒരു കർമ്മംകഴിക്കൽ പോലെ നിർവ്വഹിക്കപ്പെടുമെന്നതും അതിന്റെ സ്വാഭാവികപരിണാമമാണ്. തന്നെയുമല്ല ഏതെങ്കിലും തീർത്ഥാടകകേന്ദ്രങ്ങളിൽ കൊണ്ടുപോയി മാമോദീസാ മുക്കിയാൽ കൂടുതൽ അനുഗ്രഹം ലഭിക്കുമെന്ന് സഭ പഠിപ്പിക്കുന്നുമില്ല.

അതുപോലെ ജീവിതപ്രതിസന്ധികളിൽ നിന്നു കരകയറുവാനും, ഉത്കടമായ ചില ആഗ്രഹനിവൃത്തിയ്ക്കുംവേണ്ടി നേർച്ചനേരുന്നത് സാധാരണ വിശ്വാസികളുടെ ഒരു പതിവാണ്. എന്നാൽ നമ്മുടെ നേർച്ചയെന്ന പ്രതിഫലം പ്രതീക്ഷിച്ചാണ് ദൈവകൃപ നൽകുന്നതും വിശുദ്ധന്മാർ മദ്ധ്യസ്ഥതയണയ്ക്കുന്നതും എന്നു ചിന്തിച്ചാൽ അതുവലിയ അബദ്ധമാണ്. അനുദിനം ദൈവംതമ്പുരാൻ നമുക്കു തരുന്ന നന്മയ്ക്ക് പകരമായി ഹൃദയത്തിൽ നിറയുന്ന സ്തോത്രത്തിന്റെയും കൃതജ്ഞതയുടെയും പ്രതിഫലനമായിരിക്കണം നമ്മുടെ നേർച്ചകാഴ്ചകൾ. അല്ലാതെ ദൈവത്തെയും പരിശുദ്ധന്മാരെയും മനുഷ്യരെയെന്നപോലെ പ്രീണിപ്പിക്കാൻ വേണ്ടി നേർച്ച നടത്തുകയെന്നത് ആത്മീയതയെക്കുറിച്ചുള്ള നമ്മുടെ അജ്ഞതയിൽനിന്ന് ഉളവായിട്ടുള്ളതാണ്. അതിനാൽ കുഞ്ഞിനെ പരുമല പള്ളിയിൽ മാമോദീസാ മുക്കിയില്ലെങ്കിൽ ദൈവംതമ്പുരാനും പരുമലതിരുമേനിയും കോപിക്കും എന്ന ചിന്തയ്ക്കു ദൈവശാസ്ത്രപരമായി യാതൊരു സാധൂകരണവുമില്ല. ഇതൊക്കെ പരിഗണിക്കുമ്പോൾ നിങ്ങളുടെ മനസ്സിന്റെ ഭയം അകാരണമായിട്ടുള്ളതാണെന്നു മനസ്സിലാക്കി അതിൽനിന്നു മുക്തി നേടാനാവുന്നുണ്ടോ എന്ന് സ്വയം പരിശോധിക്കുക. ഭയം വീണ്ടും അവശേഷിക്കുന്നെങ്കിൽ ഭർത്താവിനോടും വീട്ടുകാരോടും കാര്യം തുറന്നു പറഞ്ഞ് നേർച്ച നിറവേറ്റുക. അപ്പോഴും ദോഷം ഉണ്ടാവുമോ എന്ന ഭയത്തിന്റെ അടിസ്ഥാനം ദൈവശാസ്ത്രപരമല്ല, കേവലം മാനസികമാണെന്നുള്ള പരമാർത്ഥം. നിങ്ങളും ഇതുപോലെ 'നേർച്ച ഭയം' ഉള്ള മറ്റുള്ളവരും മറക്കാതിരിക്കുക. ●

(പേജ് 7-ൽ നിന്നും തുടർച്ച.....)

വിലയുമില്ല . ''ദൈവത്തിനു നിങ്ങളുടെ ഹൃദയം അറിയാം.'' മനുഷ്യൻ വളരെ മാന്യമായും, ശ്രേഷ്ഠമായും കരുതുന്നപലതും അത്യന്തികമായ വിശകലനത്തിൽ പൊള്ളയാണെന്നു തെളിയുന്നു. പലതും ഇന്ന് ''ചടങ്ങു'കളാണ്. ഉപദേശം നൽകുന്നവരുടെ വിശ്വാസ്യതയും ആധികാരികതയും വിലയിരുത്താൻ മെനക്കെടുന്നില്ല.

പക്ഷെ ഈ കുഴമറിച്ചിലുകൾക്കിടയിൽ ആത്മാർത്ഥതയുള്ള ഒരു പിടി മനുഷ്യരുണ്ടാവും. അവർ അഗണ്യരായി കരുതപ്പെട്ടേക്കാം. എന്നാൽ സ്വർഗ്ഗരാജ്യത്തിലേക്ക് അനായാസം പ്രവേശിക്കുന്നവർ അവരായിരിക്കും, മറ്റാരുമല്ല. ദൈവവചനം ''അക്ഷര''മാണല്ലോ-ക്ഷയിച്ചുപോകാത്തത്! ●

# വോയിസ് ഓഫ് ഓർത്തഡോക്സി ഫൗണ്ടേഷൻ

## 1997- ലെ സ്കോളർഷിപ്പ്

തൊഴിലധിഷ്ഠിത വിദ്യാഭ്യാസത്തിൽ ഏർപ്പെട്ടിരിക്കുന്ന സാമ്പത്തികമായി പ്രയാസമുള്ള പത്ത് വിദ്യാർത്ഥികൾക്ക് **Voice of Orthodoxy Foundation** ആയിരം രൂപാ വീതമുള്ള സ്കോളർഷിപ്പ് നൽകുന്നു. പേര്, മേൽവിലാസം, കുടുംബത്തിലെ സാമ്പത്തികസ്ഥിതി സംബന്ധിച്ചും, സ്വഭാവം സംബന്ധിച്ചും വികാരിയുടെ സർട്ടിഫിക്കേറ്റ്, പഠിക്കുന്ന സ്ഥാപനത്തിലെ Course Certificate എന്നിവ സഹിതം ഒക്ടോബർ 31 – ന് മുമ്പ് താഴെ കൊടുത്തിട്ടുള്ള മേൽവിലാസത്തിൽ അപേക്ഷിക്കുക.

***Voice of Orthodoxy Foundation*, Attn. Fr. Kurian Thottupuram**
**Thottupurath, Cherianad - 689 511, Alleppey Dist, Kerala.**

**FIRST DEATH ANNIVERSARY**
**03 -09- 1997**



## V. J. GEORGE

**THENGUMANNIL, UTHIMOODU, PATHANAMTHITTA**

***INSERTED BY***

WIFE LIZIAMMA,
SONS PRAKASH, PRADEEP
PRAMOD, PRASANTH,
DAUGHTERS - IN - LAW
PREETI, JANE AND GRAND CHILDREN
DIVYA, DIANA, DEEPAK

3rd DEATH ANNIVERSARY
20-9-1997

## ANNAMMA EAPEN



*By*

Fr. K. P. Eapen Kanamoottil
Dr. Sosakutty Jacob
Elza Joseph (Architect)
Paulus Eapen B.E

# SPIRITUAL NEEDS IN A DYNAMIC SOCIETY

REJI VARGHESE

## Introduction

Dynamic characteristics and ever changing cultural and socio-ethical scenarios in the society have raised certain issues which cannot be ignored. From the days when people were getting enough time to do their own work and other spiritual activities after the days work for living, now a time has come when the pressures of work and survival have brought up some challenges to the individual's spiritual needs and mental solace and sanity.

Ever increasing pressures of life, especially in cities, have made the individual's efforts to spent a comfortable amount of time for his spiritual needs, vain. At this juncture of time when the individual is facing added pressures from work, stiff competition in the career, and burden of the modern city life, it is the church's responsibility to come up for the rescue of the church members.

The approach and activities of the church need some basic and favourable changes in the context of life of individuals in modern cities.

## Services

Gone are the days when people had enough time to attend Mass which starts at 0700 hrs in the morning and which goes up to 1100 hrs or 1130 hrs. Today, out of the working class people most of them work six days a week and Sunday would be the single day they must be getting for rest and to carry out other routine household chores. Most of these people will be reluctant to attend a service which goes for half-a-day. Masses have to be redesigned and conducted in a shorter format and it must be in a form which is easily understandable for the Participants. Some of the churches like the Catholic church have already done this. The timing of the Mass must be such that people can attend them comfortably, by 0845 hrs or 0900 hrs.

## Sermons

Sermons must get equal importance in the Mass. People in the city get minimum time to attend conventions or Bible classes. So the main, and some times the only time they listen to Bible would be during the Mass. Thus, the sermons must be made a mandatory service and they must be restricted to topics from the Bible in an understandable and appreciable form. And sermons should never be more than 20-25 minutes during the Mass, barring which people would get distracted and they may not do any good to them. And, the topics must be useful for the individuals in their daily living and faith and in being a good christian.

## Conventions

Spiritual conventions should be arranged at least once in an year. Conventions give a deeper insight into the Biblical truths and the Divine way of living and behaving. The Pastor must make sure that every possible member of the church attend the conventions. People who are good in interpreting the Bible in common man's language must be invited to address the gathering.

## Counseling and Mental Solace

The high pressured city life has given individuals lot of stress and resultant uncomfortable state of existence. The church has the responsibility to come up for the rescue of the individuals at this state.The church and the clergy must get prepared to provide to the members, services other than the sacraments. The services like counseling and spiritual encouragement and help. Every church should have a group of people identified to talk to people in need and pray for them, which must be headed preferably by a member of the clergy. The group can contain technically qualified

personnel in counseling and spiritual elders of the church who are capable of understanding people and who have the capability to see things objectively and can give advises.

## Pastor-People Relatioships

It is an important matter that the relation of a member of the church with the pastor contributes a lot to his commitment to the church. It must be a prime concern to the pastor of the church, to develop a friendly, informal, healthy and personal relationship with every member of his church, whenever there is a better and healthy relation between the pastor and members of the church. It will benefit not only the concerned parties but the smooth functioning of the church activities also. The daily functioning of the church and activities related must be on a people oriented basis and programs to involve people in every face of activities must be promoted.

## People to People Relationships

It's an era of 'I-first-and-I-only' philosophy and stiff competition . It's very easy for the innocent and pure Christians to get depressed and dismayed when they venture into the mean world. A comfortable and healthy relationship with other fellow members of the church will provide every believer with enough steam to drive ahead through the trials and tribulations of the daily life. Individuals can encourage, support others, can derive solace, and share the joys and worries of others. That give and take philosophy will lead to a congregation of high integrity and better morale.

## Conclusion

The present functioning of the church and the pastor are slightly inadequate when it comes to a very fast moving dynamic society.The style and mode of functioning have to be modified to suit to the needs of the people who take pressure from every side and have very less time to devote to spiritual activities.

The needs of the hour are better service and a changed attitude towards the members of the church, which make them more comfortable, loved, needed, and blessed. ●

## സെൻറ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചർച്ച്, ഷാർജ

### ധനസഹായത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

ഇടവകയുടെ ജീവകാരുണ്യ പ്രവർത്തനത്തിൻെറ ഭാഗമായി, ചാരിറ്റി കമ്മറ്റിയുടെ നേതൃത്വത്തിൽ ആണ്ടുതോറും നൽകിവരാറുള്ള ധനസഹായത്തിനുള്ള അപേക്ഷകൾ 1997 ഒക്ടോബർ 31-നു മുൻപായി ഇവിടെ കിട്ടത്തക്കവണ്ണം, വികാരിയുടെ പേരിൽ അയച്ചു തരണമെന്ന് താൽപര്യപ്പെടുന്നു. ചികിത്സക്കും, വിദ്യാഭ്യാസത്തിനുമുള്ള ധനസഹായ അപേക്ഷകൾ മാത്രമേ ഈ വർഷം പരിഗണിക്കുകയുള്ളു.

അപേക്ഷകൾ വ്യക്തമായി എഴുതി ഇടവക വികാരിയുടെ ശുപാർശയോടു കൂടി അയക്കേണ്ടതാണ്. ചികിത്സക്കുള്ള അപേക്ഷ ഡോക്ടറുടെയും, വിദ്യാഭ്യാസത്തിനുള്ളത് പ്രിൻസിപ്പാളിൻെറയും സാക്ഷ്യപത്രവും ഉണ്ടായിരിക്കണം. മുൻപ് ഇവിടെ നിന്നും സഹായം ലഭിച്ചിട്ടുള്ളവർ അപേക്ഷയിൽ ആ കാര്യം വ്യക്തമാക്കിയിരിക്കണം. സാധാരണ എയർ മെയിൽ തപാലിൽ താഴെക്കാണുന്ന വിലാസത്തിൽ മാത്രം അപേക്ഷ അയക്കേണ്ടതാണ്.

അപേക്ഷകൻെറ പൂർണ്ണമായ മേൽവിലാസം വലിയ അക്ഷരത്തിൽ എഴുതിയിരിക്കണം. പൂർണ്ണമല്ലാത്ത അപേക്ഷകൾ പരിഗണിക്കുന്നതല്ല.

Fr. Sam P. George, P. B. No. 2229
SHARJAH: U. A. E
PHONE - 358765, FAX - 379579

# മലങ്കരസഭയും അനുരഞ്ജന തകർച്ചയും

ഫാ. ഡാർലി എടപ്പങ്ങാട്ടിൽ, മുളന്തുരുത്തി

ക്രിസ്തുവിനെ ജീവിത കേന്ദ്രമാക്കിയിരിക്കുന്നവർക്കാണ് ജീവിതത്തിൽ ക്രൈസ്തവ സാക്ഷ്യം പുലർത്താൻ കഴിയുന്നത്. കൊരിന്ത്യ സഭയിലുള്ള വിശ്വാസികൾ സഭാസ്ഥാപകനായ പൗലോസിൻെറ പക്ഷം ചേർന്നപ്പോൾ യെരുശലേമിലെ പത്രോസിൻെറ പ്രസംഗം കേട്ടിട്ടുള്ള ചിലർ പത്രോസിൻെറ പക്ഷക്കാരായി മാറി. കൊരിന്തിൽ കോളിളക്കം സൃഷ്ടിച്ച പ്രസംഗം നടത്തിയ വാഗ്മിയാണ് അപ്പല്ലോസ്. (അ. പ്ര. 18: 24, 19:1). അപ്പല്ലോസിൻെറ പക്ഷക്കാരായിരുന്നു മൂന്നാമത്തെ കൂട്ടർ. എല്ലാവരും ഒരേ ക്രിസ്തുവിനെയാണ് പ്രസംഗിച്ചതെങ്കിലും അവരുടെ വ്യക്തിത്വങ്ങളിലുള്ള വ്യത്യാസമായിരുന്നു വിഭാഗീയ ചിന്താഗതിക്ക് കാരണം. അങ്ങനെ സഭ ഒരു ഉൾപിരിവിൻെറ വക്കത്തെത്തിയിരുന്ന സമയത്താണ് വിവിധ ചിന്താഗതികളും, ആത്മീക നിഗളങ്ങളും ധിക്കാരഭാവങ്ങളും കലഹിപ്പിക്കുന്ന സ്വഭാവങ്ങളും, സ്വാർത്ഥ താല്പര്യങ്ങളും വിട്ട് ക്രിസ്തുവിൽ വിഭാഗീയ ചിന്താഗതിക്ക് അപ്പുറമായി ഐക്യതപ്പെടണമെന്ന് വി. പൗലൂസ് ഉദ്ബോധിപ്പിച്ചത്.

1995 ജൂണിലും 1996 മാർച്ചിലും സുപ്രീം കോടതിയിൽ നിന്നുണ്ടായ സഭാക്കേസ് വിധിയിൽ ഒരു കക്ഷിക്കും അമിതമായ വിജയാഹ്ളാദത്തിനോ, പരാജയബോധത്തിനോ പ്രേരണ നൽകിയിട്ടില്ല. സഭ ശിഥിലീകരിക്കപ്പെടാതിരിക്കാനുള്ള ദൈവത്തിൻെറ ആഗ്രഹവും പ്രവർത്തനവുമാണ് കോടതി വിധിയിലൂടെ പ്രകടമായിട്ടുള്ളത്. ദൈവത്തിൽ നിന്നു ലഭ്യമായ നിർദ്ദേശങ്ങളായി പരിഗണിച്ച് പരസ്പരം സ്നേഹിക്കുന്നതിനും സഹകരിക്കുന്നതിനും സമാധാനപരമായി സഭാജീവിതം നയിക്കുന്നതിനും സുപ്രീം കോടതി വിധി അടിസ്ഥാനമാക്കിയുള്ള കർമ്മ പരിപാടികൾ സ്വീകരിച്ച് പ്രവർത്തിക്കുന്നതിന് ഇരു ഭാഗത്തെയും ഭരണസാരഥികൾക്ക് ധാർമ്മികമായും സഭാപരമായും കടപ്പാട് ഉണ്ട്. ഈ കടമ നിർവ്വഹിക്കുന്നതിൽ ഇരു വിഭാഗനേതൃത്വവും പരാജയപ്പെട്ടുവെന്നത് ശോചനീയമായ ആത്മീയപാപ്പരത്വഅവസ്ഥയാണ്.

ബഹുമാനപ്പെട്ട കോടതിയിൽ തീരുമാനിക്കപ്പെട്ട കാര്യങ്ങളെ സംബന്ധിച്ച് ഇരു കക്ഷികളും പരാതിപറയുന്നതും ജനങ്ങളെ ഭിന്നിപ്പിക്കാൻ ശ്രമിക്കുന്നതും സമാധാനത്തിൻെറ ആത്മാവ് നഷ്ടപ്പെട്ടിരിക്കുന്നതുകൊണ്ടും കലഹകാരിയുടെ ആത്മാവ് ആവസിച്ചിരിക്കുന്നതുകൊണ്ടുമാണ്. ഏതാനും കലഹകാരികളും കലഹപ്രിയരും കേസു നടത്തിപ്പുകാരുമൊഴികെയുള്ള എല്ലാ സഭാവിശ്വാസികളും സമാധാനം ആഗ്രഹിക്കുന്നവരാണ്. മലങ്കരസഭയിലെ അഭിപ്രായഭിന്നതകൾക്കു പരിഹാരം കാണുന്നതിന് മലങ്കര സഭയിൽ വേദികളില്ലെങ്കിൽ മാനേജിംഗ് കമ്മിറ്റി, വർക്കിംഗ് കമ്മിറ്റി തുടങ്ങിയ കമ്മിറ്റികൾക്കും മെത്രാന്മാരുടെ സുന്നഹദോസിനും മലങ്കര അസോസിയേഷനും ഈ സഭയിൽ എന്തു സ്ഥാനമാണുള്ളത്? സ്വത്തും അധികാരവും ലോകബഹുമാനവും നേടാനുള്ള മാർഗമായി മതത്തെ കാണുന്നവരാണ് ഏറ്റവും വലിയ അവിശ്വാസികൾ.

> സമാധാനത്തിനു വേണ്ടിയുള്ള സാധാരണസഭാംഗങ്ങളുടെ ദാഹവും ഇന്നു നടക്കുന്ന കാര്യങ്ങളോടുള്ള പ്രതികരണവും പ്രതിഫലിക്കുന്ന ഈ ലേഖനം ഒരു തുറന്ന ചർച്ചയ്ക്കു വേണ്ടി പ്രസിദ്ധീകരിക്കുന്നു.
> -പത്രാധിപർ

സഭാചരിത്രം പുറകോട്ടു മറിച്ചു നോക്കിയാൽ തർക്കങ്ങൾക്കും കേസ്സുകൾക്കും നൂറ്റാണ്ടിൻെറ തന്നെചരിത്രമുണ്ട്. കാരണങ്ങൾ പരിശോധിച്ചാൽ - സഭയുടെ കാതലായ വിശ്വാസങ്ങളെ സംബന്ധിച്ചല്ല- വെറും ജഢീകമായ അധികാരങ്ങൾക്കുവേണ്ടിയുള്ള വടംവലിയാണ്. അധികാരമോഹങ്ങൾ മറച്ചുവെയ്ക്കുവാനും, തങ്ങളുടെ ഭാഗങ്ങൾ ന്യായീകരിക്കുവാനും വേണ്ടി പരസ്പരം വിശ്വാസവിപരീതങ്ങൾ ആരോപിക്കാറുണ്ട് എന്നുമാത്രം.

കക്ഷി വഴക്കിൻെറ തീവ്രവാദികളായി പ്രത്യക്ഷപ്പെടുന്നവരുടെ സഭാവിശ്വാസം ബഹുരസമാണ്. ''അമ്മയെ മറന്നാലും അന്ത്യോക്യായെ

മറക്കില്ല'' എന്ന് വീരവാദവും വിശ്വാസസംരക്ഷണവുമായി നടക്കുന്നവൻ മുളന്തുരുത്തി കാതോലിക്കേറ്റ് സെൻററിൽ വെച്ച് വിവാഹിതനാകുന്നതും അവൻെറ കുട്ടിയെ തീർത്ഥാടനകേന്ദ്രമായ പരുമല പള്ളിയിൽ മാമ്മൂദീസ്സാമുക്കുന്നതും അസാധാരണമായ കാഴ്ചയല്ല. തീവ്രവാദിയായ മെത്രാൻ കക്ഷിക്കാരൻ പാത്രിയർക്കാ പള്ളിയിൽ വെച്ച് പെണ്ണ് കെട്ടുന്നതും അവൻെറ കുട്ടിയെ നേർച്ചനേർന്ന് മണർകാട് പള്ളിയിൽ വെച്ച് മാമോദീസ്സാ മുക്കുന്നതും സർവ്വസാധാരണമാണ്. വിശ്വാസാചാര അനുഷ്ഠാനങ്ങളിൽ, വേഷത്തിലും രൂപത്തിലും ഭാവത്തിലും യാതൊരു വ്യത്യാസവും ഇല്ലാത്ത യാക്കോബായ - ഓർത്തഡോക്സ് വിഭാഗീയത നമ്മുടെ ആൻറണി കോൺഗ്രസ്സും കരുണാകരൻ കോൺഗ്രസ്സും തമ്മിലുള്ള അർത്ഥശൂന്യമായ ചേരിതിരിവിന് തുല്യമാണ്. അതുകൊണ്ട് മലങ്കരസഭയിലെ ആഭ്യന്തരകാര്യങ്ങളിൽ പരിശുദ്ധ പാത്രിയർക്കീസ് ബാവ അനധികൃതമായി ഇടപെടുകയില്ലെന്നുള്ള ഉറപ്പ് വാങ്ങിക്കൊണ്ട് പരിശുദ്ധ കാതോലിക്കാബാവ മുന്നോട്ടിറങ്ങി കാലഘട്ടത്തിന് യോജിക്കാത്ത ഈ വഴക്ക് അവസാനിപ്പിക്കണം. സഭാവഴക്കിൻെറ പ്രധാന കണ്ണികൾ കാലാകാലങ്ങളിലെ പാത്രിയർക്കീസും കാതോലിക്കോസും ആണ്. മേലദ്ധ്യക്ഷന്മാർ വക്കീലിനോടും കീഴ്ഘടകങ്ങളോടും ആലോചിക്കാതെ ദൈവത്തോട് ആലോചന നടത്തി 21 -ാം നൂറ്റാണ്ടിൽ എങ്കിലും ക്രൈസ്തവസാക്ഷികളായി രൂപാന്തരപ്പെടുവാൻ സന്മനസ്സ് പ്രകടിപ്പിക്കണം. സ്വാർത്ഥ പരവും വൈരാഗ്യപൂർണ്ണവുമായ ചിന്തകളാൽ സഭാസമാധാനത്തിനെതിരെ വാതിൽ അടച്ചുപൂട്ടുവാൻ ശ്രമിക്കുന്നവരുടെ കുറും പ്രതിപത്തിയും പരിശുദ്ധസഭയോടാണോ എന്ന് സാധാരണ ജനങ്ങളും കൂലങ്കഷമായി ചിന്തിക്കണം.

വ്യവഹാരം മൂലം അപമാനിതയാകുന്ന സഭയല്ല, വർഗ്ഗീയ വിഷമോ, മതമൗലീകവാദമോ വിതരണം ചെയ്യുന്ന സഭയുമല്ല, വിനയത്തിലും സ്നേഹത്തിലും സാഹോദര്യത്തിലും സമാധാനപരമായി ക്രൈസ്തവ ലക്ഷ്യങ്ങൾ നേടുന്നതിന് സഭാംഗങ്ങളെ പ്രാപ്തരാക്കുന്ന ജീവനുള്ള സഭയാണ് സാധാരണ ജനങ്ങൾക്കാവശ്യം എന്നത് മറന്ന് പ്രവർത്തിക്കുന്നത് പരമദയനീയമാണ്.

●

## വൈദീക ക്ഷേമനിധി

സഭയിലെ വൈദീകരുടെയും അവരുടെ കുടുംബാംഗങ്ങളുടെയും വൈദീകവിദ്യാർത്ഥികളുടെയും ചികിത്സയ്ക്കുവേണ്ടി ആരംഭിച്ച വൈദീക ക്ഷേമനിധിയിൽ 30-7-97 വരെ വിവിധ ഭദ്രാസനങ്ങളിൽ നിന്ന് ലഭിച്ച സംഭാവനകളുടെ ലിസ്റ്റ്

| ഭദ്രാസനം | തുക |
|---|---|
| തിരുവനന്തപുരം | 6800.00 |
| കൊല്ലം | 27,750.00 |
| തുമ്പമൺ | - |
| ചെങ്ങന്നൂർ | 9500.00 |
| നിരണം | - |
| കോട്ടയം | 5,000.00 |
| കോട്ടയം സെൻട്രൽ | - |
| ഇടുക്കി | - |
| കണ്ടനാട് | - |
| അങ്കമാലി | 9850.00 |
| കൊച്ചി | 5000.00 |
| കുന്നംകുളം | 11600.00 |
| മലബാർ | 4500.00 |
| സുൽത്താൻ ബത്തേരി | 250.00 |
| മദ്രാസ് | 51187.00 |
| ബോംബെ | 35750.00 |
| കൽക്കട്ട | 101000.00 |
| ഡൽഹി | 411641.00 |
| അമേരിക്ക | 43053.00 |
| കാനഡാ, യു.കെ., യൂറോപ് | 29451.00 |
| വ്യക്തികൾ | 30500.00 |
| ആകെ | 782832.00 |

സഭയിലെ എല്ലാ പള്ളികളും ഈ ഉദ്യമത്തിൽ സഹകരിക്കണമെന്ന്,ക്ഷേമനിധിയുടെ വിജയകരമായി സ്റ്റിയറിംഗ് കമ്മറ്റിക്കുവേണ്ടി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അഭ്യർത്ഥിക്കുന്നു.

*വ്യക്തികൾക്കും ഈ ഉദ്യമത്തിൽ സഹകരിക്കാവുന്നതാകുന്നു. സംഭാവനകൾ "വൈദീക ക്ഷേമനിധിയിലേക്ക്" എന്നു കാണിച്ച് പ. ബാവാ തിരുമേനിയുടെ പേർക്ക് അയച്ചുകൊടുക്കുക. സംഭാവനകൾക്ക് ഉടൻ തന്നെ രസീത് അയച്ചുകൊടുക്കുന്നതാണ്.*

*തോമസ് മാർ അത്താനാസിയോസ്*
*മെത്രാപ്പോലീത്താ*



## ബൈബിൾ പഠനം

. . . . . ഫാ: ഒ. പി. വറുഗീസ്

***മത്തായി അദ്ധ്യായം 22, 23***

1) ''സ്വർഗ്ഗരാജ്യം തൻെറ പുത്രനു വേണ്ടി കല്യാണസദ്യ കഴിച്ച ഒരു രാജാവിനോട് സദൃശം.''സ്വർഗ്ഗരാജ്യത്തിലെ ഈ രാജാവും പുത്രനും ആരാണ്?

2) കരം (Tax) കൊടുക്കുന്നതിനെ കുറിച്ച് കർത്താവിൻെറ ഉപദേശം എന്താണ്?

3) വിവാഹജീവിതം പുനരുത്ഥാനത്തിൽ എ പ്രകാരമാണെന്നാണ് കർത്താവ് പഠിപ്പിച്ചത്?

4) ''ഈ 'കല്പനകളിൽ' സകല ന്യായപ്രമാണവും പ്രവാചകന്മാരും അടങ്ങിയിരിക്കുന്നു'' ഏതു കല്പനകളിൽ?

5) 'ദാവീദിൻെറ പുത്രനാണ് ക്രിസ്തു' എന്നുള്ള പരീശന്മാരുടെ പ്രസ്താവനയിലെ പോരായ്മ കൂട്ടിച്ചേർക്കുക?

6) സുന്നഗോഗിൽ ഉപദേഷ്ടാവ് ഇരുന്നു പഠിപ്പിക്കുന്ന കസേരയ്ക്ക് പറയുന്ന പേര് എന്ത്?

7) ശാസ്ത്രിമാരുടെയും പരീശന്മാരുടെയും ജീവിതത്തിലെ രണ്ട് പ്രാധാന വിമർശനങ്ങൾ എന്തൊക്കെയാണ്?

8) പരീശന്മാർക്കെതിരെയുള്ള കർത്താവിൻെറ ഏഴു ഭർത്സനങ്ങൾ എഴുതുക?

9) യഹൂദന്മാരുടെ ഭവനം ശൂന്യമായി തീരുവാനുള്ള കാരണമെന്ത്?

10)''നിങ്ങൾ ഇനി എന്നെ കാണുയില്ല'' എന്നു വരെ?

*ശരിയായ ഉത്തരം ലഭിക്കേണ്ട അവസാന തീയതി : സെപ്റ്റംബർ 31.*

*വിലാസം: ഫാ. ഒ. പി. വറുഗീസ്*
*മാർപക്കോമിയോസ് മൗണ്ട്*
*മീമ്പാറ 682 313*

### For Favours Received







Mary Kurian Kunnam

Daisy Philip, Texas

## LOVE : AN INTANGIBLE ASSET

Love is a feeling to be felt,
Love is something which,
sometime makes hardest rock melt

Love is such feeling,
Which sometimes is hard to convey,
Although there may be words galore,
But it becomes hard to say.

Love is such a thing
which we have within
Always love others, to be loved
And experience the greatest joy of living

Love is something,
which keeps two person, two nations togther,
Love is Something,
Which can turn the word enemy to brother
It is as delicate and soft as a feather

So never hurt a loving heart
Because you too have in your body, such a part

**Jincy Annie Mathew, Bhopal**

## ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെമ്മോറിയൽ എൻഡോവ്മെൻറ്

ഡൽഹി ഭദ്രാസനത്തിൻെറ ആഭിമുഖ്യത്തിൽ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെമ്മോറിയൽ എൻഡോവ്മെൻറ് ഫണ്ടിൽ നിന്നും അർഹരായവർക്ക് രോഗശുശ്രൂഷയ്ക്കും, വിദ്യാഭ്യാസത്തിനും സാമ്പത്തികസഹായം നൽകുന്നു. അപേക്ഷാ ഫോറത്തിന് 9"' X 4"' കവറിൽ 3രൂപാ സ്റ്റാമ്പൊട്ടിച്ച് **Mathew Ninan, IIIrd Year Student, Orthodox Theological Seminary, P. O. Box No. 98, Kottayam -1** എന്ന മേൽവിലാസത്തിൽ ആവശ്യപ്പെടുക.

## 51st ANNIVERSARY
Sept 4, 1997
In Everloving Memory of
# Mr. M. G. Zacharia



*Oct. 2, 1902* *Sept. 4, 1946*

*"I will sing the story of thy love O Lord, forever*
*I will proclaim Thy faithfulness*
*To all generations". psalm 89:1*

***Mrs. Mary Zachariah***
***Baboo/ Baby/, Charlie/ Saro, Alex/ Prema***
***Grand children & Great grandchildren***

Mannil Zach Bhavan
Thekkemala
Kozhencherry

**അസാധ്യമായ ജീവിത വിജയത്തിനും ഉയർച്ചയ്ക്കും**
**ദൃഢവിശ്വാസത്തിനും നന്ദി**



**T.V. Varghese,**
**Rtd. Deputy Director (Edn),**
**Trichur.**

**Kunjamma Varghese,**
**Rtd. Income Tax Officer,**
**Trichur**

# സുറിയാനിഭാഷയുടെ പ്രസക്തി

ഫാ. ഗീവർഗീസ് ചെങ്ങമനാട്

സുറിയാനി ഭാഷ ആദിമകാലത്ത് ഉണ്ടായിരുന്ന പ്രധാന ഭാഷകളിൽ ഒന്നായിരുന്നു. അരമായ (ആരാമ്യ) ഭാഷയിൽ നിന്നുമാണ് സുറിയാനിയുടെ ഉൽഭവം. നോഹയുടെ പുത്രനായ ശേമിന്റെ അഞ്ചാമത്തെ മകനായ ആരാമിന്റെ സന്തതി പരമ്പരകൾ സംസാരിച്ചിരുന്ന ഭാഷയായിരുന്നു ആരാമ്യഭാഷ.

ക്രിസ്തുവിന് മുമ്പ് സിറിയായുടെ കിഴക്കുഭാഗവും വടക്കൻ ഇറാക്കും ചേർന്ന ഭാഗത്തായിരുന്നു ആരാമ്യഭാഷ കൂടുതലായി ഉപയോഗിച്ചിരുന്നത്. കർത്താവും ശിഷ്യന്മാരും സംസാരിച്ചിരുന്നത് ഈ ഭാഷ തന്നെ ആയിരുന്നു. പിന്നീട് ആരാം, ആരാമ്യൻ, അരമായ എന്നുള്ള പേരുകൾ മാറി സിറിയ, സിറിയൻ, സുറിയാനി എന്നീ പേരുകൾ നിലവിൽ വന്നു.

എന്നാൽ 7-ാം നൂറ്റാണ്ടിലുണ്ടായ അറബികളുടെ മുന്നേറ്റത്തോടെ ആരാമ്യഭാഷയുടെ സ്ഥാനത്ത് 'അറബി' സ്ഥാനം പിടിച്ചു. ആരാമ്യഭാഷയുടെ പ്രാധാന്യം കുറയുന്നത് അറബി ഭാഷയുടെ ആഗമനത്തോടുകൂടെയാണ്. കർത്താവ് സംസാരിച്ച ഭാഷ ആയതുകൊണ്ടും സംഗീതപരമായി വളരെ ഹൃദ്യവും ലളിതവും ആയതുകൊണ്ടും സുറിയാനി സഭകൾ ഈ ഭാഷ കാത്തുസൂക്ഷിക്കുകയും ആരാധനയിൽ ഉപയോഗിക്കുകയും ചെയ്യുന്നു.

സുറിയാനി ഭാഷ 'സെമറ്റിക്' ഭാഷാവിഭാഗത്തിൽ ഉൾപ്പെടുന്നതാണ്. ഈ വിഭാഗത്തിൽ ഉൾപ്പെടുന്ന ഇതരഭാഷകളെപ്പോലെ സുറിയാനി ഭാഷയും വലത്തുനിന്ന് ഇടത്തേയ്ക്ക് എഴുതുകയും വായിക്കുകയും ചെയ്യുന്നു. ഈ ഭാഷയ്ക്ക് മൂന്നുവിധത്തിലുള്ള 'ലിപികൾ' ഉള്ളതായി കാണാം. ഒന്നാമതായി 'എസ്ത്രംഗേല' (Estrangela). സുറിയാനി ഭാഷാലിപികളുടെ ഏറ്റവും പുരാതനരൂപം ഇതാണെന്ന് പറയപ്പെടുന്നു. ഈ ലിപികൾ പൊതുവേ ചതുരവടിവിൽ അല്പം അലങ്കാരരൂപത്തിലുള്ളവയാണ്. പുരാതന കയ്യെഴുത്തുഗ്രന്ഥങ്ങളിൽ ഈ ലിപികൾ കാണാവുന്നതാണ്. ആധുനിക കാലത്ത് ഈ ലിപി ഒരു സ്ഥലത്തും ഉപയോഗത്തിലുണ്ടാകുമെന്നു തോന്നുന്നില്ല.

ആദ്യലിപിയിൽ നിന്നും അല്പം കൂടി പരിഷ്കരണ ലിപിയാണ് രണ്ടാമത്തെ 'കൽദായ' (Caldian). ആദ്യലിപിയോട് വളരെ സാമ്യം ഈ ലിപിക്കുണ്ട്. ഇതിന് കൽദായ സുറിയാനി എന്ന പേരുവരുവാൻ കാരണം പേർഷ്യൻ രാജ്യത്തിലെ കൽദായ ദേശങ്ങളിൽ ഉപയോഗിച്ചിരുന്ന ഭാഷ ആയതുകൊണ്ടായിരിക്കണം. യൂറോപ്യൻ രാജ്യങ്ങളിൽ ഇതിനെ 'പൗരസ്ത്യ സുറിയാനി' (Eastern Suriyanee) എന്നു വിളിക്കുന്നു. റോമൻ കത്തോലിക്ക വിഭാഗത്തിലെ സീറോ മലബാർ, നെസ്തോറിയ മുതലായ സഭകളിൽ ഇന്നും ഉപയോഗത്തിലിരിക്കുന്നത് ഈ ലിപിയാണ്. മലങ്കര ഓർത്തഡോക്സുകാരും ഉദ്ദേശ്യം 17-ാം നൂറ്റാണ്ടുവരെ ഉപയോഗിച്ചിരുന്നത് കൽദായ സുറിയാനി ആയിരുന്നു. എന്നാൽ 1665 മുതൽ മാർത്തോമാ ക്രിസ്ത്യാനികളുടെ ഒരു വിഭാഗം അന്തോക്യയുമായി ബന്ധത്തിൽ വന്നു. അനുകൂല രാഷ്ട്രീയ സാഹചര്യങ്ങളിൽ അന്ത്യോക്യൻസഭയിൽ നിന്നുള്ള മാർ ഗ്രീഗോറിയോസ് മലങ്കരയിൽ വന്നു. ഈ ആഗമനം സഭാചരിത്രത്തിന്റെ തന്നെ പുതിയൊരു ഘട്ടത്തിലേക്കുള്ള പ്രവേശനമായിരുന്നു. ഇതോടുകൂടെതന്നെയാണ് കൽദായ സുറിയാനി മാറി പാശ്ചാത്യ സുറിയാനി നിലവിൽ വരുന്നതും.

പുരാതന റോമാസാമ്രാജ്യത്തിലെ ഓർത്തഡോക്സുകാർ ഉപയോഗിച്ചിരുന്ന ലിപികളാണ് 'മാറാനായ' മലങ്കര ഓർത്തഡോക്സുകാർ അന്ത്യോക്യൻ സുറിയാനിക്കാരുമായി ബന്ധപ്പെട്ടതിനെ തുടർന്ന് പ്രചാരത്തിൽ വന്ന ലിപിയാണിത്. മാറാനായ സുറിയാനി എന്നറിയപ്പെടുന്ന ഇതിനെ യുറോപ്യൻ രാജ്യങ്ങളിൽ പാശ്ചാത്യ സുറിയാനി (Western Syriac) എന്നു വിളിക്കുന്നു.

ഈ മൂന്നു ലിപികളും തമ്മിൽ ലിപികളിലല്ലാതെ വ്യാകരണ സംബന്ധമായി കാര്യമായ വ്യത്യാസങ്ങളില്ല. എന്നാൽ ഉച്ചാരണത്തിൽ ഗണ്യമായ അന്തരമുണ്ട്. ഇന്ന് മലങ്കര ഓർത്തഡോക്സ് സഭ ഉപയോഗിക്കുന്നത് മാറാനായ സുറിയാനി (Western Syriac) ആണ്. ഈ സഭയുടെ ആരാധനാ ഭാഷയായിരുന്നു സുറിയാനി.

സുറിയാനിപിതാക്കന്മാർ ആദികാലങ്ങളിൽ ദൈവശാസ്ത്രം പോലും സുറിയാനി കവിതകളിൽ കൂടിയാണ് അവതരിപ്പിച്ചിരുന്നത്. സഭാസംഗീതത്തിന്റെ തന്നെ ജനയിതാവായ മാർ അപ്രേമിന്റെ രചനകളോടുകൂടിയാണ് പാശ്ചാത്യ സുറിയാനി കവിതാ രൂപങ്ങൾ ഉടലെടുത്തത്. പാശ്ചാത്യ സഭാപാരമ്പര്യത്തിലും പൗരസ്ത്യ പാരമ്പര്യത്തിലും ഒരുപോലെ സമാരാധ്യനായ മാർ അപ്രേമിനെ 'പരിശുദ്ധാത്മാവിന്റെ കിന്നരം' എന്നാണ് അറിയപ്പെട്ടിരുന്നത്.

ആരാമ്യ പാരമ്പര്യത്തിൽനിന്നും ഉടലെടുത്ത സുറിയാനി ഭാഷ അതിന്റെ അത്യുന്നതിയിൽ വരുന്നത് 4-ാം നൂറ്റാണ്ട് മുതൽ 7-ാം നൂറ്റാണ്ട് വരെയുള്ള കാലഘട്ടത്തിലാണ്. ഏറ്റവും പ്രമുഖനായ എഴുത്തുകാരൻ മാർ അപ്രേം തന്നെ ആയിരുന്നു. സുറിയാനി സഭ എക്കാലവും സ്മരിക്കുന്ന പിതാവാണ് മാർ അപ്രേം. എല്ലാ ശുശ്രൂഷകളിലും അപ്രേമിന്റെ ഗാനങ്ങൾ ഉപയോഗിക്കുന്നുണ്ട്.

അപ്രേമിനെ കൂടാതെ അദ്ദേഹത്തിന്റെ ശിഷ്യനായ മാർ ബാലായി, സെറൂഗിലെ മാർ യാക്കോബ്, മാബൂഗിലെ മാർ പിലക്സീനോസ്, അന്ത്യോക്യായിലെ മാർ യിസ്ഹാക്ക്, എഡേസായിലെ മാർ യാക്കോബ്, അന്ത്യോക്യയിലെ മാർ സേവേറിയോസ് എന്നീ സുറിയാനി പിതാക്കന്മാരും പ്രമുഖ സുറിയാനി എഴുത്തുകാരായിരുന്നു.

ആഗോള ക്രൈസ്തവ സഭയെ സംബന്ധിച്ചിടത്തോളം ഗ്രീക്ക്, ലത്തീൻ, സുറിയാനി എന്നീ പുരാതന ഭാഷകൾ വളരെ സുപ്രധാനങ്ങളാണ്. പുരാതന സഭയുടെ മിക്കരേഖകളും സഭാപിതാക്കന്മാരുടെ കൃതികളും ആരാധനാ ക്രമങ്ങളുമെല്ലാം പ്രധാനമായും ഈ മൂന്നു ഭാഷകളിലാണ് നമുക്ക് ലഭിച്ചിരിക്കുന്നത്. ഇവയിൽ സുറിയാനി ഭാഷയ്ക്ക് പ്രത്യേകമായ ഒരു സ്ഥാനമുണ്ട് എന്നതിൽ തർക്കമില്ല. ഗ്രീക്കോ, ലത്തീനോ അല്ലാത്ത ഒരു ക്രിസ്തീയ പാരമ്പര്യത്തിന്റെ ആവിഷ്ക്കാരമാണ് സുറിയാനി പൈതൃകം. ഈ പൈതൃകത്തിന്റെ ഉത്ഭവസ്ഥാനങ്ങൾ അന്ത്യോക്യായും എഡേസായുമാണ്. യേശുക്രിസ്തുവും അപ്പോസ്തോലന്മാരും സംസാരിച്ചിരുന്ന ഭാഷ സുറിയാനിയുടെ ഒരു പ്രാദേശിക രൂപമായിരുന്നു. അരമായ ഭാഷയായിരുന്നു. ഗ്രീക്കു ഭാഷയിൽ നമുക്കു ലഭിച്ചിരിക്കുന്ന സുവിശേഷങ്ങൾക്ക് ഒരു അരമായ മൂലമുണ്ടെന്ന് പ്രബലമായ പണ്ഡിതാഭിപ്രായമുണ്ട്.മാത്രമല്ല ആരാധനാ ക്രമങ്ങളുടെ വികസനത്തിലും സുറിയാനി ഭാഷയ്ക്ക് പ്രത്യേക സ്ഥാനമുണ്ട്. വി. കുർബ്ബാനയ്ക്ക് ഉപയോഗിക്കുന്ന ആരാധനാ ക്രമങ്ങൾക്ക് മാതൃസ്ഥാനം വഹിക്കുന്ന പുരാതനമായ യാക്കോബിന്റെ തക്സായും, മറ്റു സുപ്രധാനമായ ചില ക്രമങ്ങളും സുറിയാനി പാരമ്പര്യത്തിൽ ഉടലെടുത്തതാണ്.

മദ്ധ്യ പൗരസ്ത്യ രാജ്യങ്ങളിൽ ഇസ്ലാം മതം ശക്തി പ്രാപിച്ചു തുടങ്ങിയ 7-ാം നൂറ്റാണ്ടുമുതൽ തന്നെ സുറിയാനി ഭാഷയും സാഹിത്യവും അസ്തമിച്ചു തുടങ്ങിയിരുന്നു. അതിനു പകരം അറബി ഭാഷയാണ് അന്നു മുതൽ ഇന്നുവരെയും ആ രാജ്യങ്ങളിൽ പ്രബലമായത്.

ഇന്ത്യയിൽ മാർതോമാ ശ്ലീഹാ സ്ഥാപിച്ച അപ്പോസ്തോലിക സഭ ചരിത്രപരമായ ചില കാരണങ്ങൾ കൊണ്ട് സുറിയാനി പാരമ്പര്യവുമായി അഭേദ്യമായ ബന്ധത്തിലേക്ക് ആദിനൂറ്റാണ്ടു മുതൽ തന്നെ പ്രവേശിച്ചു. 16-ാം നൂറ്റാണ്ടിൽപോർട്ടുഗീസുകാർ വരുന്നതുവരെ ഏകമായിരുന്ന ഇന്ത്യൻ സഭ സാമൂഹികമായും സാംസ്ക്കാരികമായും ഭാരതീയ പാരമ്പര്യം പുലർത്തിയിരുന്നെങ്കിലും നമ്മുടെ ആരാധനാ രീതിയെ രൂപപ്പെടുത്തിയത് സുറിയാനി പാരമ്പര്യമാണ്.

സുറിയാനി ഭാഷയിലും സാഹിത്യത്തിലും പ്രഗൽഭരായ അനേകം പണ്ഡിതന്മാർ സഭയിൽ ഉണ്ടായിട്ടുണ്ട്. ഇന്നും ഉണ്ട്. എന്നാൽ സുറിയാനി ഭാഷയെപ്പറ്റിയും സുറിയാനി ഭാഷയിൽ എഴുതപ്പെട്ടിട്ടുള്ള ദൈവശാസ്ത്രകൃതികളെപ്പറ്റിയും ആഴമായ ഗവേഷണം നടക്കുന്നില്ല. അമൂല്യമായ സുറിയാനി കൈയ്യെഴുത്തു പ്രതികൾ മിക്കവാറും ഇന്ന് ബ്രിട്ടീഷ് മ്യൂസിയത്തിലും, റോമിലും, ലിസ്ബണിലും മറ്റു യൂറോപ്യൻ രാജ്യങ്ങളിലുമാണ്. നമുക്കുണ്ടായിരുന്ന പല പുരാതന ഗ്രന്ഥങ്ങളും പാശ്ചാത്യർ നശിപ്പിക്കുയോ കടത്തിക്കൊണ്ടു പോകുകയോ ചെയ്തിട്ടുണ്ട്. പമ്പാക്കുടയിൽ കോനാട്ട് മല്പാന്മാരുടെ ചുമതലയിൽ പുരാതന സുറിയാനി ഗ്രന്ഥങ്ങും മറ്റു വിലപ്പെട്ട രേഖകളും അടങ്ങിയ പുർവ്വികമായ ഒരു ലൈബ്രറിയും, 'മാർ യൂലിയോസ് പ്രസ്' എന്ന പേരിൽ സുറിയാനി അച്ചടിശാലയും ഇപ്പോഴും പ്രവർത്തിക്കുന്നുണ്ട്.

നമ്മുടെ ആരാധനയ്ക്ക് ഉപയോഗിക്കുന്ന ഭാഷ സുറിയാനി ആയതു കൊണ്ടാണല്ലോ നമ്മെ സുറിയാനി ക്രിസ്ത്യാനികളെന്ന് വിളിക്കുന്നത്. നൂറ്റാണ്ടുകളായി ആരാധനാരംഗത്ത് ആധിപത്യം പുലർത്തിയിരുന്നത് സുറിയാനി ഭാഷയാണ്. ആദ്യകാലങ്ങളിൽ ആരാധനയ്ക്ക് മറ്റൊരു ഭാഷ ഉപയോഗിക്കുന്നതിനെപ്പറ്റി ചിന്തിക്കാൻ പോലും സാധിക്കുമായിരുന്നില്ല. സുറിയാനിഭാഷയ്ക്ക് അത്രമാത്രം പ്രാധാന്യം ആദികാലങ്ങളിൽ ഉണ്ടായിരുന്നതായി കാണാം. സുറിയാനി ഗീതങ്ങളുടെ ശ്രവണമാധുര്യം വളരെ ശ്രദ്ധേയമാണ്. പൂർവ്വികന്മാരുടെ സ്വരമാധുരി ഇന്നും നമ്മുടെ ഓർമ്മകളിൽ ഉണ്ടാകുമല്ലോ! എന്നാൽ സുറിയാനി ഭാഷയ്ക്ക് പ്രാധാന്യം കുറഞ്ഞുകൊണ്ടിരിക്കുന്നു

എന്നത് സത്യമാണ്. സുറിയാനിയേ ആവശ്യമില്ല, എല്ലാം പ്രാദേശിക ഭാഷ മതി എന്ന് ചിന്തിക്കുന്നവരും അല്പമൊക്കെ ആകാം എന്നു ചിന്തിക്കുന്നവരും ഭാരതീയ സംസ്ക്കാരത്തിന് അനുയോജ്യമായ രീതിയിൽ ആരാധനയെ മാറ്റണം എന്നു വാദിക്കുന്നവരും ഇന്നു സഭയിലുണ്ട്.

നൂറ്റാണ്ടുകളുടെ പാരമ്പര്യമുള്ള സുറിയാനിയുടെ സ്വാധീനം പെട്ടെന്ന് ഇല്ലായ്മ ചെയ്യാൻ സാധിക്കുകയില്ല പുരോഹിതൻ വി. കുർബ്ബാനയിൽ 'ഹോശോവബ്ച് കൂലസ്ബാൻ' പറഞ്ഞില്ലെങ്കിൽ ജനത്തിന് പ്രതിവാക്യമായ 'ആമ്മീൻ' ഉണ്ടാകില്ല എന്നുള്ളതു തന്നെ ഇതിന് ഉദാഹരണമല്ലേ? അതുപോലെ 'ശുബഹോ.....' ഈണത്തിൽ മധുരമായി ചൊല്ലുന്നതിനു പകരം മലയാളം ചൊല്ലിയാൽ പ്രതിവാക്യത്തിന് സുഖമുണ്ടാകില്ല.

സുറിയാനി ഭാഷയുടെ പ്രസക്തി നഷ്ടപ്പെട്ടിട്ടില്ല. പ്രാധാന്യം കുറഞ്ഞിട്ടുണ്ടെങ്കിലും പരിപൂർണ്ണമായി നീക്കം ചെയ്യാൻ സാധിക്കുമെന്ന് തോന്നുന്നില്ല. നഷ്ടപ്പെട്ടു പോയ പ്രാധാന്യം വീണ്ടെടുക്കാൻ സുറിയാനി ഭാഷയിൽ കൂടുതൽ പഠനം ആവശ്യമാണ്. സുറിയാനി ഭാഷയിൽ വിരചിതമായിരിക്കുന്ന പിതാക്കന്മാരുടെ എഴുത്തുകളിലുള്ള ദൈവശാസ്ത്രം മനസിലാക്കുവാനും ഈ പഠനങ്ങൾ ഉപകരിക്കും. ●

## 26 -ാം ചരമവാർഷികം

(10-9-'97)



തോട്ടത്തിൽ ഗീവർഗീസ് കത്തനാർ

ഉമയാറ്റുകര

*"നിന്റെ മഹത്വമുദിക്കും നാൾ നിൽക്കണമേ വലഭാഗത്ത്."*

## ജൂബിലി വർഷത്തിൽ അഞ്ചിൽ കൂടുതൽ വരിക്കാരെ ചേർത്തവരുടെ ലിസ്റ്റ് (തുടർച്ച)

67. Very. Rev. Issac Ramban, Tamilnadu.
68. Mrs. A. Mani, Pune.
69. Giju Varughese, Poovenchira.
70. Mr. Philip Varughese, Konni.
71. Baby Mathew, Nellimala.
72. Philip Mathew, Karimba.
73. Thomas Verghese, Baster.
74. Joseph K. Mathew, Hyderabad.
75. K. K. George, Puthoor.
76. K. George Joseph, Calicut.
77. Samuel Mathew, Bangalore.
78. T. V. Thomas, Hyderabad.
79. P. C. Jacob, Pune.
80. A. T. John, Aranmula.
81. Joy P. T., Jabalpur
82. M. Thankachan, Pune.
83. A. V. Kuruvilla, Malad
84. Baby George, Thane.
85. Samuel Varghese, Canada.
86. Mathai. P. I. Edarikode.
87. T. Varughese, Jabalpur.
88. V. O. Koshy, Navi Mumbai.
89. Mrs. A. George, Bilaspur.
90. Raju. T. K. Avadi.
91. Saji K. S. Puthencruz.

## For Favours Received







T. O. Koshy & Family, J. N. പി. കെ. കോശി, കുന്നിക്കോട് Peter, Shornur

ബാലപംക്തി

# പ്രകൃതിയോട് സംസാരിക്കുന്ന പെൺകുട്ടി

മരങ്ങളോടും ചെടികളോടും സംസാരിക്കുന്ന ഒരു കൊച്ചുപെൺകുട്ടിയുടെ കഥയാണ് ഇന്ന് യേശുനാഥൻെറ തിരുപ്പാദത്തിങ്കൽ ഇരുന്നുകൊണ്ട് ബൈബിൾ ആൻറി ആദ്യം പറയുവാൻ പോകുന്നത്.

ഏകദേശം പത്തുവയസ്സ് പ്രായമുള്ള ഒരു പെൺകുട്ടി. പത്തു വയസ്സായപ്പോഴേക്കും യേശുനാഥനുമായി വിലതീരാത്ത ഒരു ബന്ധം ഉണ്ടാക്കി എടുത്തു ഈ പെൺകുട്ടി. ആദ്യമാദ്യം പ്രാർത്ഥന ഒരു സന്തോഷമായിരുന്നു.

കാണാതെ പഠിക്കാൻ ഭയങ്കര മിടുക്കി! ഇംഗ്ലീഷ് മീഡിയം സ്കൂളിൽ മലയാളം കൂടി പഠിച്ചു തുടങ്ങിയപ്പോൾ പുസ്തകം തുറന്നും, കേട്ടു കേട്ടും ഒരു കൗമ്മാ ഈസിയായി പഠിച്ചു. പിന്നെപ്പിന്നെ സ്കൂളിൽ പോകാനിറങ്ങുമ്പോൾ പ്രാർത്ഥിച്ചു തുടങ്ങി. 'വഴിയിൽ അപകടം ഒന്നും ഉണ്ടാകരുതെന്നു തുടങ്ങി..........ഇന്നത്തെ പരീക്ഷ മാറ്റിവെക്കണേ' എന്നു വരെ. മിക്കവാറും പ്രാർത്ഥനകൾ ഫലിച്ചു തുടങ്ങി. പിന്നീട് ഈ രീതി മാറി.

ദൈവത്തിന് ഇഷ്ടമുള്ളത് നടക്കണം. ദൈവത്തിൻെറ ഇഷ്ടമല്ലേ നടക്കേണ്ടത്? ഓമനിച്ചു വളർത്തി കാത്തു സൂക്ഷിക്കുന്ന ദൈവം! ഓമനിച്ചു വളർത്തി കാത്തു സൂക്ഷിക്കാൻ അപ്പയേയും അമ്മയേയും തന്ന ദൈവം! യേശു! അതെ, യേശു! യേശുവിൻെറ ഇഷ്ടങ്ങളൊന്നും നടക്കാതെപോകുന്നത് കഷ്ടമല്ലേ?

ഒരു ദിവസം തലവേദനയും ഒക്കെയായി ആശുപത്രിയിലേക്ക് കൊണ്ടുപോകാൻ ഒരുങ്ങുമ്പോൾ അമ്മ വിളിച്ചു പറഞ്ഞു– മക്കളേ! ഡോക്ടർ കുത്തിവെക്കാതിരിക്കാൻ പ്രാർത്ഥിക്ക്'' മറുപടി– '' അമ്മേ കുത്തിവെക്കണമെന്ന് യേശു പറയുകയാണെങ്കിൽ ഡോക്ടർ കുത്തിവെക്കട്ടെ. കുത്തിവെക്കണ്ട എന്ന് യേശു തീരുമാനിക്കുകയാണെങ്കിൽ ഡോക്ടർ കുത്തിവെക്കുകയുമില്ല. യേശു നല്ലതേ ചെയ്യൂ''

അത്ര വളർന്നു ആ വിശ്വാസം! ആ ബന്ധം!

തീരെ ചെറുപ്പത്തിലേ കുട്ടിക്ക് ചെടികളോടും പൂക്കളോടും മരങ്ങളോടും മറ്റും വലിയ ഇഷ്ടമായിരുന്നു. പിന്നീട് പൂക്കളെയും ചെടികളെയും താലോലിച്ചുകൊണ്ട് അവയോട് സംസാരിച്ചു തുടങ്ങി. രാവിലെ പൂച്ചെടികളുടെ അടുത്തേക്ക് ഇറങ്ങും.

'' റോസാച്ചെടി! നിൻെറ ഈ മൊട്ട് ഇന്നും വിരിഞ്ഞില്ലേ! നിനക്കിത് എന്തുപറ്റി?

''തുളസിച്ചെടീ! കഴിഞ്ഞ രാത്രിയിൽ നിനക്കു സുഖമായിരുന്നോ? നല്ല തണുപ്പായിരുന്നു, അല്ലേ?''

''മുല്ലച്ചെടീ'' നീ എന്താ പൂക്കാത്തത്?

''മരമേ! കഴിഞ്ഞ രാത്രി നിനക്ക് എങ്ങനെയിരുന്നു? നീ ഉറങ്ങിയോ? ഹായ്! നന്ദി! നീ ഇന്നും കുറെ പുതിയ പൂക്കൾ വിരിയിച്ചു, ബെന്ധിച്ചെടീ എനിക്കു നിന്നെ വലിയ ഇഷ്ടമായി.''

കൂട്ടുകാരേ! ചെടികളും പൂക്കളും മരങ്ങളും കായ്കനികളും എല്ലാം ദൈവത്തിൻെറ സൃഷ്ടിയാണ്. എല്ലാം ദൈവം ഉണ്ടാക്കിയതാണ്.

ദൈവം ഓരോന്നും ഉണ്ടാക്കിയ കഥ ഉല്പത്തി പുസ്തകം ഒന്നും രണ്ടും അദ്ധ്യായങ്ങളിൽ പറയുന്നുണ്ട്.

കിഴക്ക് ഏദനിൽ ദൈവം ഒരു തോട്ടമുണ്ടാക്കി. ഭൂമിയിൽ നിന്നും കുറെ മണ്ണെടുത്ത് കുഴച്ച് ദൈവം മനുഷ്യനെ ഉണ്ടാക്കി. മൂക്കിലൂടെ ദൈവം ജീവശ്വാസം ഊതിയപ്പോൾ അവന് ജീവനുണ്ടായി– അവൻ ജീവനുള്ള ഒരു മനുഷ്യനായി ദൈവത്തിന് അവനെ ഒത്തിരി ഇഷ്ടമായി. കൊള്ളാം! നല്ലത്, വളരെ നല്ലത്! ആദമിനെ കാണാൻ വരുന്നതും അവനോട് വർത്തമാനം പറയുന്നതും, അവനെ സ്നേഹിച്ച് തലോടുന്നതും ഉമ്മ വെക്കുന്നതും ഒക്കെ ദൈവത്തിന് വലിയ ഇഷ്ടവും സന്തോഷവുമായിതീർന്നു.

പിന്നെ ആദമിന് കൂട്ടിനായി ദൈവം ഒരു സ്ത്രീയെ ഉണ്ടാക്കി. അറിയാമല്ലോ. ആദമിനെ ദൈവം ശരിക്കും ഉറക്കിക്കിടത്തി. ആദമിൻെറ ഒരു വാരിയെല്ല് ദൈവം ഊരിയെടുത്തു. അതുകൊണ്ടാണ് സ്ത്രീയെ സൃഷ്ടിച്ചത്.

സ്ത്രീ വളരെ ഏറെ സുന്ദരി ആയിരുന്നു. ആദാംഉണർന്നപ്പോൾ സൂര്യനെപ്പോലെ ശോഭി

ക്കുന്ന ചിരിയുമായി സ്ത്രീയെ കണ്ടു. ആദമിന് അവളോട് ഒത്തിരി സ്നേഹമായി. അവൾക്കു 'ഹവ്വ' എന്ന് പേരിട്ടു. ദൈവം ആദമിനെയും ഹവ്വയേയും സ്നേഹിച്ചു. അവരെ അനുഗ്രഹിച്ചു.

എന്നാൽ ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചപ്പോൾ ഭൂമിയിൽ ഒന്നുമില്ലായിരുന്നു. ഭൂമി പാഴായും ശൂന്യമായും ഇരുന്നു എന്നാണ് വി. ബൈബിൾ പറഞ്ഞിരിക്കുന്നത്. ഒരു ഗുണവുമില്ലാത്ത- ഒന്നിനും കൊള്ളാത്ത മണ്ണു മാത്രമായിരുന്നു ഭൂമി. വെളിച്ചവും ഇല്ലായിരുന്നു . ഭൂമി ഇരുണ്ടിരുന്നു.

എന്നാൽ ആദമിനെ ഉണ്ടാക്കണം എന്നു തീരുമാനിച്ച ദൈവം ഭൂമിയുടെ മുഖഛായ ആകെ മാറ്റി. ഭൂമിയിൽ ആദമിനുവേണ്ടി ദൈവം എന്തെല്ലാം ഉണ്ടാക്കിയെന്നോ?

ഒന്നാമത് ആദമിനെ ഇരുളിൽ ഇരുത്തുവാൻ ദൈവം ഇഷ്ടപ്പെട്ടില്ല; ദൈവം ആദ്യം തന്നെ വെളിച്ചം ഉണ്ടാക്കി. "വെളിച്ചം ഉണ്ടാകട്ടെ" എന്നു ദൈവം കല്പിച്ചപ്പോൾ വെളിച്ചം ഉണ്ടായി.

ദൈവം ആദമിനായി ആകാശത്തിൽ സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളേയും ഉണ്ടാക്കി -പകലും രാവും ഉണ്ടാക്കി.

ആദമിനെ സൃഷ്ടിക്കുന്നതിനുമുമ്പ് ദൈവം ഭൂമിയിൽ നിറയെ പച്ചപ്പുല്ലും വിത്തുള്ള സസ്യങ്ങളും, വിത്തുള്ള ഫലം കായിക്കുന്ന വൃക്ഷങ്ങളും ഉണ്ടാക്കി- ഭൂമിയെ മനോഹരമായി അലങ്കരിച്ചു.

പിന്നെ ദൈവം കടലിലെയും കരയിലെയും എല്ലാവിധ ജന്തുക്കളെയും ആകാശത്തിലെ പക്ഷികളെയും പറവകളെയും സൃഷ്ടിച്ചു.

ഒടുവിൽ ദൈവം താൻ ഉണ്ടാക്കിയ എല്ലാറ്റിനും രാജാവും അധിപതിയുമായി മനുഷ്യനെ ഉണ്ടാക്കി ഏദൻതോട്ടത്തിൽ താമസിപ്പിച്ചു.

ഏദൻ തോട്ടത്തിൽ പ്രകൃതി എത്ര മനോഹരമായിരുന്നു! പല പല നിറങ്ങളിലുള്ള പൂക്കളും പുൽച്ചെടികളും ധാന്യങ്ങളും കാണ്മാൻ ഭംഗിയുള്ളതും തിന്മാൻ നല്ല പഴങ്ങളും ഉള്ളതുമായ പലവിധ മരങ്ങളും കൂടാതെ നാലു ശാഖകളായി പിരിഞ്ഞ് കവിഞ്ഞൊഴുകുന്ന ഒരു നദിയും- അങ്ങനെ ദൈവം ഉണ്ടാക്കിയതെല്ലാം- എല്ലാമെല്ലാം എത്രയും സുന്ദരമായിരുന്നു.

അങ്ങനെ ഏദൻതോട്ടത്തിലെ വൃക്ഷങ്ങളുടെ നിരകളിലൂടെ ആനന്ദിച്ചുംകൊണ്ട് ആദവും ഹവ്വയും അടിവെച്ചടിവെച്ച് നടന്നുനീങ്ങുന്നതു കണ്ട് സ്വർഗ്ഗത്തിലെ മാലാഖമാർ- ഈറേ മാലാഖമാർ- ആശ്ചര്യപ്പെട്ടു. ഹാ! എന്തൊരു തേജസ്സ്. (നമ്മുടെ വി. കുർബ്ബാനയിലെ "ദൈവം സൃഷ്ടിച്ചാദത്തെ......." എന്ന പാട്ട് ഇതാണ് സൂചിപ്പിക്കുന്നത്).

ദൈവം സൃഷ്ടിച്ച പ്രകൃതിയും ഇന്നത്തെ പ്രകൃതിയും തമ്മിൽ ഒരുപാട് വ്യത്യാസം ഉണ്ട്, അല്ലേ? ഭൂപ്രകൃതിയും പരിസ്ഥിതിയും കാത്തു സൂക്ഷിക്കേണ്ടത് നമ്മുടെ ഓരോരുത്തരുടെയും ചുമതലയാണ്. നല്ല നല്ല ചെടികളും ഫലവൃക്ഷങ്ങളും നാം നട്ടുവളർത്തണം. നടേണ്ടതും വെള്ളം ഒഴിക്കേണ്ടതും വളമിടേണ്ടതും നമ്മുടെ ചുമതല. മുളപ്പിച്ച് വളരുമാറാക്കി ഫലം തരുന്നത് ദൈവം.

നാം നട്ടു വളർത്തുന്ന ചെടികളിൽ പൂക്കൾ വിരിയുന്നതും ഫലവൃക്ഷങ്ങളിൽ പഴങ്ങൾ ഉണ്ടാകുന്നതും നമുക്ക് എത്ര ആനന്ദമാണ് തരിക! ഇന്ന് മിക്ക വീടുകളും ഫോറിനിൽ നിന്നും മറ്റും കൊണ്ടുവരുന്ന കൃത്രിമമായ പൂക്കളെക്കൊണ്ടും ചെടികളെക്കൊണ്ടുമാണല്ലൊ അലങ്കരിച്ചു വരുന്നത്. അത് നല്ലതായിരിക്കാം. എങ്കിലും ഇത്രയും ആനന്ദം അത് നമുക്ക് തരികയില്ലാ, തരുമോ?

കൃത്രിമമായതെല്ലാം- പൂക്കളായാലും ചെടികളായാലും മറ്റ് എന്തായാലും അത് മനുഷ്യന്റെ കരവിരുതും വലിപ്പവും ആണ് പ്രധാനമായി കാണിക്കുന്നത്. എന്നാൽ ദൈവം ഉണ്ടാക്കിയതായി ആദിയിൽ ഉണ്ടായിരുന്നതും ഇന്ന് ഉള്ളതുമായ സസ്യജാലങ്ങളും പൂക്കളും ഫലവൃക്ഷങ്ങളും എല്ലാം ദൈവത്തിന്റെ കൈവേലയും മഹത്വവും കാണിക്കുന്നു.

കൂട്ടുകാരേ! മഴക്കാലം വന്നെത്തി. നമ്മുടെ വീട്ടുമുറ്റത്ത് പ്രകൃതി മനോഹരമാക്കാൻ നമുക്ക് ശ്രമിക്കാം.പ്രകൃതിയോട് സംസാരിക്കുന്ന ആ കൊച്ചു പെൺകുട്ടിയെപ്പോലെ നമുക്കും പൂക്കളെയും ചെടികളെയും തലോടി മുത്തം വെയ്ക്കാം. അങ്ങനെ സന്തോഷിച്ചാനന്ദിച്ച് സൃഷ്ടികർത്താവായ ദൈവത്തെ സ്തുതിക്കാം, സ്തോത്രം ചെയ്യാം.

*യേശുനാഥന് നന്ദി പറഞ്ഞുകൊണ്ട്*

സ്നേഹപൂർവ്വം

***ബൈബിൾ ആൻറി.***

# ഭാവിയില്ലാത്ത വളർച്ച

പ്രൊഫ: പി.സി. ഏലിയാസ്
പ്രിൻസിപ്പൽ, എം. ഡി. കോളേജ്, പഴഞ്ഞി.

ഇന്ന് പല രാജ്യങ്ങളും കൈവരിച്ചിരിക്കുന്ന 'സാമ്പത്തിക വളർച്ച ' ഭാവി ഇല്ലാത്തതാണെന്ന് യു.എൻ വിദഗ്ദ്ധർ അഭിപ്രായപ്പെടുന്നു. 1996 -ൽ ഹ്യൂമെൻ ഡവലപ്മെൻറ് റിപ്പോർട്ടിൽ ഇന്നത്തെ രീതിയിലുള്ള വളർച്ചയെ- തൊഴിൽ രഹിതം; കരുണയില്ലാത്തത്, നാവില്ലാത്തത്, വേരുകളില്ലാത്തത് എന്നൊക്കെയാണ് വിശേഷിപ്പിക്കുന്നത്.

സമ്പദ്ഘടനയിൽ വളർച്ചയുടെ ലക്ഷണങ്ങൾ ദൃശ്യമാകുകയും ജോലി സാദ്ധ്യതകൾ വർദ്ധിക്കാതിരിക്കുകയും ചെയ്യുന്നതാണ് തൊഴിൽ രഹിത വളർച്ച ( Jobless Growth ). സാമ്പത്തികവളർച്ചയുടെ സത്ഫലങ്ങൾ മിക്കവയും സമ്പന്നർ അനുഭവിക്കുകയും ലക്ഷോപലക്ഷം ജനങ്ങൾ കൊടുംപട്ടിണിയുടെ അഗാധ സമുദ്രത്തിൽ മുങ്ങി താഴുകയും ചെയ്യുന്നതാണ് കരുണയില്ലാത്ത വളർച്ച (Ruthless Growth). പൊതുജനപങ്കാളിത്തമില്ലാത്ത സാമ്പത്തിക വളർച്ചയെയാണ് നാവില്ലാത്ത വളർച്ച (Voiceless Growth ) എന്ന് വിവക്ഷിക്കുന്നത്. ജനതയുടെ സാംസ്കാരിക തനിമ നഷ്ടപ്പെടുന്ന വിധത്തിലുള്ള വളർച്ചയാണ് വേരുകളില്ലാത്ത വളർച്ച (Rootless Growth). ലോകത്ത് പതിനായിരത്തിലേറെ വിഭിന്ന സംസ്കാരങ്ങൾ നിലനിന്നിരുന്നു. ഇവയിൽ പലതും ഇല്ലാതാകുന്നവിധമാണ് ഇന്ന് സാമ്പത്തിക വളർച്ച സംഭവിക്കുന്നത്. വനനശീകരണം, ജലമലിനീകരണം, ജൈവവൈവിദ്ധ്യം നശിപ്പിക്കൽ, പ്രകൃതി വിഭവങ്ങളുടെ ശോഷണം പരിസ്ഥിതിയുടെ സന്തുലിതാവസ്ഥ തകർക്കൽ എന്നിവയ്ക്ക് കാരണമാകുന്ന ഭാവി ഇല്ലാത്ത (Futureless Growth ) വളർച്ചയാണ് ഇന്ന് കാണുന്നത്.

സാമ്പത്തികവളർച്ചയോടൊപ്പം സാമ്പത്തിക വികസനവും കൈവരിയ്ക്കേണ്ടതുണ്ട്. ഒരു രാജ്യത്ത് ആളോഹരി വരുമാനത്തിൽ വർദ്ധനവുണ്ടായാൽ സാമ്പത്തിക വളർച്ചയായി. എന്നാൽ അതോടൊപ്പം സമൂഹത്തിൽ അടിസ്ഥാനപരവും ഘടനാപരവുമായ പരിവർത്തനം സംഭവിച്ചാൽ മാത്രമേ അവിടെ സാമ്പത്തിക വികസനമായി എന്ന് പറയാൻ കഴിയൂ. വരുമാനം വർദ്ധിക്കുന്നതിനോടൊപ്പം ഗുണാത്മകമായ സാമൂഹ്യ - സാമ്പത്തിക പരിവർത്തനം നടക്കണം. വിദ്യാഭ്യാസം, ആരോഗ്യം, പാർപ്പിടം, ഗതാഗതം, സാക്ഷരത, ജീവിതദൈർഘ്യം, ജനനനിരക്ക്, മരണനിരക്ക് എന്നീ ജീവിതത്തിൻെറ ഭൗതിക ഗുണസൂചികകളിലും അനുകൂലമായ മാറ്റം വരണം. അല്ലെങ്കിൽ Growth without development ആകും.

## മനുഷ്യത്വരഹിത വളർച്ച

1996 – ലെ യു. എൻ. റിപ്പോർട്ട് പ്രകാരം കഴിഞ്ഞ ഒന്നരദശകങ്ങൾക്കുള്ളിൽ രാജ്യങ്ങൾ തമ്മിലും പ്രദേശങ്ങൾ തമ്മിലും സാമ്പത്തികാടിസ്ഥാനത്തിലുള്ള ധ്രുവീകരണം ശക്തിയായി നടന്നു. ഈ പ്രവണത തുടർന്നാൽ വികസിതരാജ്യങ്ങളും വികസ്വര രാജ്യങ്ങളും തമ്മിലുള്ള അസമത്വം മനുഷ്യത്വരഹിതമായിമാറും.

സമത്വവും വളർച്ചയും വിരുദ്ധങ്ങളായി കരുതി നടത്തിയ ശ്രമങ്ങൾ ലോകത്തെ ഈ സ്ഥിതിയിലാക്കി. സമത്വം നേടുന്നതിനായുള്ള നയങ്ങൾ വളർച്ചയെ തടയും എന്നതായിരുന്നു ധാരണ. എന്നാൽ ഈ ധാരണ തെറ്റാണ് എന്ന് ഈസ്റ്റ് ഏഷ്യൻ രാജ്യങ്ങളുടെ ഉദാഹരണം തെളിയിക്കുന്നു.

മാനവവികസനത്തിനായുള്ള വൻ മുതൽമുടക്ക് അഭംഗുര വികസനത്തിന് സഹായകരമായി എന്ന് കാണാം.

ധനികരും ദരിദ്രരും തമ്മിലുള്ള വിടവ് വർദ്ധിക്കുകയാണ്. ലോകരാജ്യങ്ങളുടെ മൊത്തം ആഭ്യന്തര ഉല്പാദനമായ 23 ട്രില്ല്യൺ ഡോളറിൽ 18 ട്രില്ല്യൺ ഡോളറും വികസിതരാജ്യങ്ങളുടേതാണ്. 5 ട്രില്ല്യൺ ഡോളർ മാത്രമാണ് വികസ്വര രാജ്യങ്ങളുടെ വിഹിതം. കഴിഞ്ഞ മൂന്ന് ദശകങ്ങൾക്കുള്ളിൽ ലോകത്തെ ഏറ്റവും ദരിദ്രരായ 20% ജനങ്ങളുടെ വരുമാന വിഹിതം മൊത്തം ലോകവരുമാനത്തിൻെറ 2.3 % ആയിരുന്നത് 1. 4 %

ഗ്രന്ഥനിരൂപണം

# പുത്തൻകാവ് മാർ പീലക്സിനോസ്: മലങ്കരയുടെ മഹത്വമുള്ള സൈത്ത്

ഗ്രന്ഥകർത്താ: ഫാ: മാത്യൂ കോശി
പേജ്. 152. വില Rs. 35

അഡ്വ. പി. സി. മാത്യുപുലിക്കോട്ടിൽ, കുന്നംകുളം

നാല്പത്തിയാറ് വർഷങ്ങൾക്ക് മുൻപ് അകാലത്തിൽ പൊലിഞ്ഞുപോയ മലങ്കരസഭയുടെ പ്രിയങ്കരനായ 'പുത്തൻകാവിൽ കൊച്ചുതിരുമേനി' എന്ന ഓമനപ്പേരിൽ വിഖ്യാതനായ തുമ്പമൺ ഇടവകയുടെ ഗീവർഗ്ഗീസ് മാർ പീലക്സീനോസ് തിരുമേനിയുടെ ജീവചരിത്രഗ്രന്ഥം കുറെ വൈകിയാണെങ്കിലും ഇന്ന് സഭാമക്കൾക്ക് കൈവന്നിരിക്കയാണ്. ഈ വിശിഷ്ടഗ്രന്ഥം രചിച്ച ഫാ: മാത്യു കോശി അഭിനന്ദനം അർഹിക്കുന്നു.

നൂറ്റാണ്ടുകൾ പിന്നിടുമ്പോൾ വിരളമായി മാത്രമേ സർവ്വവും തികഞ്ഞ പ്രതിഭാശാലികൾ ജനിക്കാറുള്ളു. ആ ഗണത്തിൽ പെടുന്ന ഒരു അപൂർവ്വവ്യക്തിയായിരുന്നു മാർ പീലക്സിനോസ് മെത്രാപ്പോലീത്താ. ഉയരങ്ങളിൽ നിന്ന് സ്വർഗ്ഗീയ താലന്തുകൾ ആ മഹാപുരോഹിതന് ധാരാളം ലഭിച്ചിരുന്നു. അസാമാന്യസിദ്ധികളുടെ ഉടമയായിരുന്നു തിരുമനസ്സുകൊണ്ട്. മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ പ്രസംഗം കേൾക്കാൻ ഇടവന്നിട്ടുള്ളവരുടെ ഹൃദയത്തിൽ ആ പൊന്നുതിരുമേനി എന്നെന്നും ജീവിക്കുന്നു. അവിടുന്ന് അർപ്പിച്ച വിശുദ്ധകുർബ്ബാനയിൽ പങ്കെടുക്കുവാൻ ഭാഗ്യം സിദ്ധിച്ചവർ ഒരു ദിവ്യാനുഭൂതിയായി ആ പരിശുദ്ധബലിയെ തങ്ങളുടെ ഹൃദയത്തിൻെറ ഉള്ളറകളിൽ ഇന്നും കാത്തുസൂക്ഷിച്ചുവരുന്നു. തിരുമനസ്സിലെ ആരാധനാഗീതങ്ങളുടെ മാധുര്യം നുകർന്നവർക്ക് അതൊരു ലഹരിതന്നെയായിരുന്നു. ആ ഗാനഗന്ധർവ്വ ശബ്ദമാധുര്യം ഒരുമായാപ്രപഞ്ചം തന്നെ സൃഷ്ടിച്ചു. സന്ധ്യാപ്രാർത്ഥനക്ക് "ഞങ്ങൾക്കുള്ള കർത്താവേ, ഞാനിഹ നിദ്രയൊഴിഞ്ഞിട്ട്..." എന്നു തുടങ്ങുന്ന മാർ അപ്രേമിൻെറ ഹൃദയമലിയിക്കുന്ന പ്രാർത്ഥനാഗീതം ആരും ചൊല്ലികേൾക്കാത്ത ഒരു പ്രത്യേകരീതിയിൽ തിരുമനസ്സിലെ കണ്ഠനാളത്തിൽ നിന്നും ഉയരുമ്പോൾ സർവ്വചരാചരങ്ങളും അതുകേട്ട് കോരി

---

ആയി കുറഞ്ഞു. ഏറ്റവും ധനികരായ 20 ജനങ്ങളുടെ വരുമാന വിഹിതം 70 ശതമാനത്തിൽ നിന്നും 80 ശതമാനമായി വർദ്ധിച്ചു. ധനികരുടെയും ദരിദ്രരുടെയും വരുമാനങ്ങൾ തമ്മിലുള്ള അനുപാതം 30:1 എന്നതിൽ നിന്നും 61 : 1 ആയി.

ലോകത്തിലെ 358 വൻ പണക്കാരുടെ മൊത്തം സ്വത്ത് ലോകജനസംഖ്യയുടെ 45% അധിവസിക്കുന്ന രാജ്യങ്ങളുടെ മൊത്തം ദേശീയ വരുമാനത്തേക്കാൾ അധികമാണ്.

1960- ൽ സമ്പന്ന രാജ്യങ്ങളിലെയും ദരിദ്രരാജ്യങ്ങളിലെയും ജനങ്ങളുടെ ആളോഹരി വരുമാനങ്ങൾ തമ്മിൽ ഉണ്ടായിരുന്ന അന്തരം 5700 ഡോളർ ആയിരുന്നു. 1993 - ൽ ആ വ്യത്യാസം 15400 ഡോളറായി വർദ്ധിച്ചു.

വികസ്വര രാജ്യങ്ങളിലെ ജനങ്ങളുടെ അടിസ്ഥാന സാമൂഹിക ആവശ്യങ്ങൾ നിറവേറ്റുന്നതിന് ഈ നൂറ്റാണ്ടിൻെറ അവസാനത്തോടെ പ്രതിവർഷം 30 മുതൽ 40 വരെ ബില്ല്യൺ ഡോളർ വേണമെന്ന് യു. എൻ. വിദഗ്ദ്ധർ കണക്കാക്കുന്നു. ഇതൊരു വലിയ തുക തന്നെ. പക്ഷെ 1994 -ൽ സൈനിക ആവശ്യങ്ങൾക്കായി ലോകരാജ്യങ്ങൾ 778 ബില്ല്യൺ ഡോളറാണ് ചെലവാക്കിയത്: അതിൽ 82 ശതമാനവും വികസിത രാജ്യങ്ങളുടെ വിഹിതമായിരുന്നു! അപ്പോൾ വേണമെന്ന് വച്ചാൽ 40 ബില്ല്യൺ ഡോളർ കണ്ടെത്താൻ വിഷമമില്ല. പക്ഷെ ഭരിക്കുന്നവരുടെയും, നയം രൂപീകരിയ്ക്കുന്നവരുടേയും നേതാക്കളുടേയും മനസ്സ് മാറണം - നല്ല ബുദ്ധി തോന്നണം.

മനുഷ്യത്വമില്ലാത്ത വളർച്ച നമ്മെഎവിടെ എത്തിക്കും? ' സാമ്പത്തിക' വികസനം മാത്രം മതിയോ?. ജീവിതമേന്മ ഭൗതിക ഘടകങ്ങളെ മാത്രം ആശ്രയിച്ചാണോ കണക്കാക്കുന്നത്? ' ആത്മീയത'യെ അവഗണിച്ചുകൊണ്ട് ആധുനിക മനുഷ്യൻ കെട്ടിപ്പൊക്കിയ "ആദർശ ബാബേൽ കോട്ടകൾ " തകർന്നു വീഴുന്നത് നാം കാണുന്നില്ലെ? അമിത മത്സരത്തിലും ലാഭേച്ഛയിലും അടിസ്ഥാനമിട്ടുകൊണ്ടുള്ള "സ്വർഗ്ഗങ്ങൾ" ഇനി എത്രകാലം പിടിച്ചു നിൽക്കും?. ●

ത്തരിച്ച് നിന്ന് പോകും. പരിപാവനമായ സായം സന്ധ്യകളിൽ തിരുമനസ്സുകൊണ്ട് എഴുന്നള്ളി സന്ധ്യാപ്രാർത്ഥന നടത്തുന്ന ദേവാലയത്തിൽ നിന്നും ഉയരുന്ന സ്തോത്രഗീതങ്ങൾ കേട്ട് റീശേൻ മാലാഖമാരും, സകലസ്വർഗീയ സേനകളും നിശ്ചയമായും ആനന്ദനിർവൃതിപൂണ്ടിരിക്കാം. തിരുമനസ്സിനെ കണ്ടിട്ടില്ല, അവരോട് മൺമറഞ്ഞുപോയ ആ മഹാപുരോഹിതന്റെ മഹിമകൾ പറഞ്ഞ് ഫലിപ്പിക്കുവാൻ ശ്രമിക്കുന്നത് പ്രയാസമാണ്. ഫാ. മാത്യു കോശിയുടെ ഈ ഗ്രന്ഥം ഒരു പരിധിവരെ തിരുമേനിയെക്കുറിച്ച് മനസ്സിലാക്കുവാൻ സഹായിക്കും.

കുന്നംകുളത്തിനു സമീപമുള്ള മരത്തംകോട് പള്ളിയിൽ വെച്ച് 1951 ഏപ്രിൽ 17-ാം തീയതിയാണ് തിരുമനസ്സുകൊണ്ട് കാലംചെയ്തത്. ആ കൊല്ലം ജൂലൈ 25 -ാം തീയതി തിരുമേനിയെക്കുറിച്ചുള്ള സ്മരണിക 'മാർ പീലക്സിനോസ് സുവനീർ' എന്ന പേരിൽ പ്രസിദ്ധീകരിച്ച് കുന്നംകുളത്തുകാർക്ക് തിരുമേനിയോടുള്ള ഭക്തിയും, സ്നേഹവും പ്രകടമാക്കി. തിരുമേനിയെക്കുറിച്ച് ഒട്ടനവധി വിവരങ്ങളും, ധാരാളം ചിത്രങ്ങളും ഉൾക്കൊള്ളുന്നതായിരുന്നു ആ സ്മരണിക. മെത്രാപ്പോലീത്ത ദിവംഗതനായി വെറും മൂന്നുമാസംതികയുന്നതിന് മുൻപ് പ്രസിദ്ധീകരിച്ച പ്രസ്തുത സുവനീറിൽ തിരുമനസ്സിനെ അടുത്തറിയുന്ന പ്രമുഖവ്യക്തികൾ എഴുതിയ ഉള്ളിൽതട്ടുന്ന ലേഖനങ്ങൾ ചേർത്തിരുന്നു. അത് കഴിഞ്ഞ് നാല്പത്തിയാറ് വർഷങ്ങൾ വേണ്ടിവന്നു തിരുമനസ്സിലെ ഒരു സമ്പൂർണ്ണ ജീവചരിത്രം സ്വന്തംനാട്ടിൽനിന്നും പ്രസിദ്ധപ്പെടുത്തുവാൻ! ആ പ്രതിഭാശാലിയുടെ സർഗ്ഗചേതനകൾ മുഴുവൻ ഉൾക്കൊള്ളിച്ചു കൊണ്ടുള്ള ഒരു ഗ്രന്ഥം രചിക്കണമെങ്കിൽ രണ്ടോ, മൂന്നോ വാല്യം തന്നെ വേണ്ടിവരും. ഫാ. മാത്യുകോശി ഈ ചെറുഗ്രന്ഥത്തിൽ എല്ലാ കാര്യങ്ങളും 12 അദ്ധ്യായങ്ങളിലായി ഒതുക്കിപ്പറഞ്ഞ് കടന്നുപോകുകയാണ് ചെയ്തിരിക്കുന്നത്. സ്പർശിക്കേണ്ട കാര്യങ്ങൾ എല്ലാം അദ്ദേഹം സ്പർശിച്ചിട്ടുണ്ട്. അവയെക്കുറിച്ചെല്ലാം വിശദമായി എഴുതിയിരുന്നെങ്കിൽ എന്ന് വായനക്കാർ ഓർത്തുപോയാൽ അവരെ കുറ്റം പറഞ്ഞിട്ട് കാര്യമില്ല. ചുരുങ്ങിയ വാക്കുകൾ കൊണ്ട് വളരെ ലളിതമായി ഭാഷ യിൽ ഗ്രന്ഥകർത്താവ് ഓരോ വിഷയങ്ങൾ നമുക്ക് പറഞ്ഞുതരുന്നു. വായനക്കാരുടെ ആകാംക്ഷയെ വളർത്താനും, ചില സന്ദർഭങ്ങളിൽ അവരുടെ നയനങ്ങളെ ഈറനണിയിക്കാനും ആ പദാവലികൾ പര്യാപ്തമാകുന്നുണ്ട്.

കൊച്ചുതിരുമേനിയെ നന്നായി അടുത്തറിയാവുന്ന ഡോ: കെ. എം. തരകൻ എഴുതിയ പ്രൗഢഗംഭീരമായ അവതാരിക ഈ ഗ്രന്ഥത്തിന് ഒരു മുതൽക്കൂട്ട് തന്നെയാണ്.

ഗ്രന്ഥത്തിന്റെ പുറംചട്ടയിൽ ചേർത്ത കൊച്ചുതിരുമേനിയുടെ ത്രിവർണ്ണ ചിത്രം മനോഹരമായിരിക്കുന്നു. പത്തോളം ഫോട്ടോകൾ വേറെയും ഉണ്ട്. ഗ്രന്ഥത്തിന്റെ ഉള്ളടക്കംപോലെ അച്ചടിയും ആകർഷകമായിരിക്കുന്നു. തിരുമനസ്സിലെ ചില കത്തുകളുടെ ഫോട്ടോ പ്രിൻറ് അതേപടി ഈ ഗ്രന്ഥത്തിൽ കാണാം. ചരമ വിവരം അറിയിച്ചുകൊണ്ടുള്ള അന്നത്തെ 'മലയാള മനോരമ'പത്രത്തിന്റെ ചില ഭാഗങ്ങളും കൊടുത്തിട്ടുണ്ട്. തിരുമേനി കാലംചെയ്ത വിവരം അറിഞ്ഞ് ചില പ്രമുഖവ്യക്തികൾ അയച്ച അനുശോചനസന്ദേശങ്ങളും ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.

ഈ ജീവചരിത്രപുസ്തകത്തിൽ കടന്നുകൂടിയ ചില തെറ്റുകൾ ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. പേജ് 21-ൽ പുത്തൻ കാവിൽ എത്തിയ ബുക്കാനന് 6 -ാം മാർത്തോമ്മാ ആയിരം വർഷം പഴക്കമുള്ള ഒരു സുറിയാനി വേദപുസ്തകം സമ്മാനിച്ചുവെന്നു സഭാചരിത്രകാരനായ ഇ. എം. ഫിലിപ്പ് രേഖപ്പെടുത്തിയിട്ടുണ്ട് എന്ന് പറഞ്ഞിരിക്കുന്നത് ശരിയല്ല. ഇ. എം. ഫിലിപ്പ് അങ്ങനെ രേഖപ്പെടുത്തിയിട്ടില്ല. 'മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ സഭ' എന്ന സഭാചരിത്രഗ്രന്ഥത്തിൽ പേജ് 174 നോക്കുക. 'മാവേലിക്കര, ചെങ്ങന്നൂർ, കല്ലിശ്ശേരി, റാന്നി, കണ്ടനാട്, അങ്കമാലി, കുന്നംകുളം മുതലായ പള്ളികളുടെ ലിസ്റ്റാണ് ഇ. എം. ഫിലിപ്പ് കൊടുത്തിരിക്കുന്നത്. ആ പട്ടികയിൽ പുത്തൻകാവ് ഇല്ല. ഇ. എം. ഫിലിപ്പ് പറഞ്ഞിട്ടില്ലെങ്കിലും ബുക്കാനൻ പുത്തൻകാവ് സന്ദർശിച്ചതായി അദ്ദേഹത്തിന്റെ ഡയറി കുറിപ്പിൽ പറയുന്നുണ്ട്. അദ്ദേഹം പുത്തൻകാവിൽ വന്നപ്പോൾ വലിയ മാർ ദീവന്നാസിയോസ് കണ്ടനാട്ടായിരുന്നു. 'അന്ത്രയോസ്' എന്നു പേരായ ഒരു കത്തനാരെയാണ് പുത്തൻ കാവിൽ വെച്ച് ബുക്കാനൻ കാണുന്നത്. പിന്നീട് പല പള്ളികളും സന്ദർശിച്ചശേഷം ബുക്കാനൻ കണ്ടനാട്ട് വന്നെത്തി. 1506 നവംബർ 23- ാം തീയതിയാണ് ക്ലോഡിയസ് ബുക്കാനൻ വലിയ മാർ ദിവന്നാസിയോസ് എന്ന പേരിൽ വിശ്രുതനായ 6 - ാം മാർത്തോമ്മാമെത്രാപ്പോലീത്തായെ കണ്ടനാട്ട് പള്ളിയിൽ വെച്ച് ആദ്യമായി കാണുന്നത്. ബുക്കാനൻ രചിച്ച 'ക്രിസ്ത്യൻ റിസേർച്ച് ഇൻ ഏഷ്യ' എന്ന ഗ്രന്ഥത്തിൽ പേജ് 129 - ൽ ഈ വിവരംരേഖപ്പെടുത്തിയിട്ടുണ്ട്. സുറിയാനി വേദപുസ്തകം കൊടുത്തതും കണ്ടനാട്ട് വെച്ചാണ്. ചെങ്ങന്നൂർ പള്ളിയിൽ സൂക്ഷിച്ചിരുന്ന പ്രസ്തുത വേദപുസ്തകം അവിടെ നിന്നും വരുത്തികൊടുക്കുകയാണ് ചെയ്തതെന്ന് വലിയ മാർ ദീവന്നാസ്യോസിന്റെ ഡയറി എന്നു വിശേഷിപ്പിക്കപ്പെടുന്ന നിരണം ഗ്രന്ഥവരിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

# ആരാധന ഫലപ്രദമാക്കുവാൻ എന്തുചെയ്യണം?

ഡോ. പുന്നൂസ് യു. പാന്നൂർ, തോട്ടയ്ക്കാട്

ഭക്തി നിർഭരവും അർത്ഥപൂർണ്ണവും ആകർഷകവുമായ ഓർത്തഡോക്സ് ആരാധനയെക്കുറിച്ച് നാം അഭിമാനം കൊള്ളാറുണ്ട്. ദൈവസന്നിധിയിലേക്ക് മനസ്സുകളും ചിന്തകളും പടിപടിയായി ഉയർത്തുവാൻ ആരാധനയിൽ ശ്രദ്ധയോടെ പങ്കെടുക്കുന്ന വിശ്വാസിക്കു സാധിക്കുന്നതാണ്. "നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവത്തിന്റെ വലത്തുഭാഗത്ത് മശിഹാതമ്പുരാൻ ഇരിക്കുന്ന മഹോന്നതത്തിലേക്ക് ഉയർത്തണം" എന്ന പട്ടക്കാരന്റെ ആഹ്വാനത്തിനു "ഞങ്ങളുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവമായ കർത്താവിങ്കൽ ഇരിക്കുന്നു" എന്ന ജനത്തിന്റെ മറുപടി അതിനു തെളിവാകുന്നു.

എന്നാൽ ആരാധനയ്ക്കു വരുന്ന എല്ലാ വിശ്വാസികളും ആത്മനിറവും സന്തോഷവും സംതൃപ്തിയുംനിറഞ്ഞവരായി സമാധാനത്തോടെയാണോ ദൈവാലയത്തിൽ നിന്നും മടങ്ങുന്നത്? എല്ലാവരും ക്രിസ്തുവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നുണ്ടോ? ചിന്തനീയമായ കാര്യങ്ങളാകുന്നു ഇവ. വി. കുർബ്ബാനയും മറ്റു ആരാധനകളും വഴി ഉദ്ദേശിച്ച ഫലം ലഭിക്കുന്നതിനും വിശ്വാസികൾക്കു പ്രയോജനപ്രദമാകുന്നതിനും പല കാര്യങ്ങളിലും നാം ശ്രദ്ധിക്കേണ്ടതുണ്ട്. അവയിൽ ചില കാര്യങ്ങൾ താഴെ കൊടുക്കുന്നു.

## 1. ജനപങ്കാളിത്തം വർദ്ധിപ്പിക്കണം

ദൈവാലയത്തിൽ വരുന്ന എല്ലാവരും ആരാധനയിൽ കൂട്ടായി പങ്കെടുക്കുന്നതിൽ കൂടിയാണു ആരാധനയുടെ ഭക്തിയും മാധുര്യവും വർദ്ധിക്കുന്നത്. പ്രാർത്ഥനകളും ഗീതങ്ങളും പ്രതിവാക്യങ്ങളും എല്ലാവരും ഒത്തുചേർന്ന് ഉച്ചത്തിൽ ചൊല്ലേണ്ടതാണ്. എന്നാൽ നല്ലൊരു പങ്ക് ആളുകൾ കാഴ്ചക്കാരായി നില്ക്കുന്നതായിട്ടാണു പലപ്പോഴും കാണുന്നത്. ഈ സ്ഥിതി മാറേണ്ടതാണ്. അതിനു ആരാധനാക്രമം എല്ലാവരും ഉപയോഗിക്കുവാൻ തക്കവണ്ണം ജനത്തെ ഉത്സാഹിപ്പിക്കേണ്ടതാണ്.

## 2.ശുശ്രൂഷകന്മാർ

ആരാധനയിൽ ശുശ്രൂഷകന്മാർക്കു ഒരു പ്രധാന സ്ഥാനമുണ്ട്. ആരാധനയിലെ വിവിധ ഘട്ടങ്ങളിൽ പട്ടക്കാരനെ സഹായിക്കുകയും വായന, പാട്ട് തുടങ്ങിയവയിൽ ജനത്തെ നയിക്കയും ചെയ്യേണ്ടത് ശുശ്രൂഷകരാണ്. മദ്ബഹായിൽ എല്ലാവർക്കും കാണത്തക്കനിലയിൽ അവർ നില്ക്കുന്നതുകൊണ്ട് അവരുടെ വേഷം, ഭാവം, ചലനം എന്നീ എല്ലാകാര്യങ്ങളിലും ശ്രദ്ധിക്കേണ്ടതാണ്.

## 3.ഗായകസംഘം

ഇന്നു മിക്ക ദേവാലയങ്ങളിലും ഗായക സംഘങ്ങൾ ഉണ്ട്. ആരാധനയിലെ ഗീതങ്ങൾ ശ്രുതിമധുരമായി ആലപിക്കുന്നതിനു ഗായകസംഘങ്ങൾ സഹായകമാണ്. പലയിടത്തും ഗായകസംഘാംഗങ്ങളുടെ ശബ്ദം മാത്രമേ കേൾപ്പാനുള്ളു. എല്ലാവരും പങ്കെടുക്കേണ്ട ആരാധന ഒരു വിഭാഗം ആളുകൾ മാത്രം പങ്കെടുക്കുന്ന പ്രക്രിയയായി മാറ്റുവാൻ ഇതു കാരണമാകുന്നുണ്ട്. അതിനാൽ ആരാധനയിൽ ജനത്തെ നയിക്കുന്നതിനു സഹായകമായ വിധത്തിൽ ശബ്ദം താഴ്ത്തി ഗീതങ്ങൾ ആലപിക്കുവാൻ ഗായകസംഘങ്ങൾശ്രമിക്കേണ്ടതാണ്.

---

പേജ് 20 ൽ മാർഗ്രീഗോറിയോസ് വന്നത് 1655 ൽ എന്ന് പറഞ്ഞിരിക്കുന്നത് തെറ്റാണ്. അദ്ദേഹം വന്നത് 1665 -ൽ ആണ്. പേജ് 22 -ൽ 1857 ലെ മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടിയത് അന്ത്യോഖ്യാ പാത്രിയർക്കീസായ മാർ ഈവാനിയോസ് ആയിരുന്നു എന്ന് എഴുതിയതും ശരിയല്ല. പത്രോസ് ത്രിതീയൻ പാത്രിയർക്കീസ് ബാവായാണ് മുളന്തുരുത്തി സുന്നഹദോസ് വിളിച്ചുകൂട്ടിയത്.

മാർ പീലക്സിനോസ് തിരുമേനിയെ കാണുകയും, അദ്ദേഹത്തിന്റെ പ്രബോധനങ്ങൾ കേൾക്കാൻ ഇടവരികയും ചെയ്ത തലമുറയ്ക്ക് തിരുമേനിയെക്കുറിച്ച് മക്കൾക്ക് അറിവുപകർന്ന് കൊടുക്കുവാനുള്ള എളുപ്പമാർഗ്ഗം ഈ ഗ്രന്ഥത്തിന്റെ ഒരു കോപ്പി അവർക്ക് സമ്മാനിക്കുന്നതാണ്. അകവും പുറവും ഒരു പോലെ സുന്ദരമായ ഈ ഗ്രന്ഥത്തിന്റെ കോപ്പികൾ ഓരോ ഭവനത്തെയും അലങ്കരിക്കട്ടെ എന്ന് ആശംസിച്ചുകൊള്ളുന്നു.

## 4.അർത്ഥം വിശദീകരിക്കുക

ആരാധനാ ഘടകങ്ങളുടെയും ആരാധനയിൽ ഉപയോഗിക്കുന്ന ഗ്രീക്ക്, സുറിയാനി വാക്കുകളുടെയും അർത്ഥം ജനത്തിന് ഇടയ്ക്കിടെ വിശദീകരിച്ചു കൊടുക്കേണ്ടതാണ്.ഗീതങ്ങളിൽ ഉപയോഗിക്കുന്ന പല മലയാള-സംസ്കൃത പദങ്ങളുടെയും അർത്ഥം അനേകർക്കും സുഗ്രാഹ്യമല്ല. അവയുടെ അർത്ഥവും വിശദീകരിച്ചു കൊടുക്കണം.

## 5.പ്രസംഗത്തിൻെറ പ്രസക്തി

ഓരോ ദിവസത്തെയും, വേദവായനാഭാഗത്തെ ആസ്പദമാക്കി ദൂതു നൽകേണ്ടത് വളരെ ആവശ്യമാണ്. നല്ല പ്രഭാഷണങ്ങൾ ജനത്തെ ആത്മികജീവിതത്തിൽ വളരുവാനും തിരുവചന പഠനത്തിൽ ഉത്സുകരാക്കുവാനും സഹായിക്കും. സുവിശേഷത്തിൽ താല്പര്യമുള്ള അയ്മേനികളേയും ഇടയ്ക്കിടെ പ്രസംഗത്തിനു ക്ഷണിക്കുന്നതു അവർക്കു പ്രചോദനം നൽകുന്നതും ഇടവകയ്ക്കു പ്രയോജനപ്രദവും ആയിരിക്കും.

## 6.സുറിയാനിയുടെ ഉപയോഗം

സുറിയാനി സഭയുടെ സുറിയാനി ഭാഷയോടുള്ള പ്രതിപത്തി വളരെ നല്ലതുതന്നെയാണ്. എന്നാൽ സ്ഥാനത്തും അസ്ഥാനത്തും സുറിയാനിയിൽ പ്രാർത്ഥനകളും ഗീതങ്ങളും നടത്തുവാൻ ചില പട്ടക്കാരിൽ കാണുന്ന പ്രവണത ജനത്തിൽ വിരക്തി ജനിപ്പിക്കുവാനേ സഹായിക്കൂ. ജനത്തിനു കൂടി മനസ്സിലാക്കുവാനും പങ്കെടുക്കുവാനും തക്കവണ്ണം എല്ലാപ്രാർത്ഥനകളും ഗീതങ്ങളും മലയാളത്തിൽ തന്നെ നടത്തുവാൻ ശ്രദ്ധിക്കേണ്ടതാണ്.

## 7.വി. കുർബ്ബാനയുടെ അനുഭവം

വി. കുർബ്ബാനയിൽ പങ്കെടുക്കുക മാത്രമല്ല അതു അനുഭവിക്കുന്നതിനുള്ളതാണ്. തൻെറ ശരീരരക്തങ്ങൾ വിശ്വാസികൾക്കു ദാനമായി നൽകുന്ന ആ ക്രിസ്തുവിൻെറ വിരുന്നാണു വി. കുർബ്ബാന. അതു എല്ലാവരും ഭക്ഷിച്ചു വേണം മടങ്ങുവാൻ. എന്നാൽ അനേകരും വി. കുർബ്ബാനാനുഭവത്തിൽ നിന്നും വിട്ടുനിൽക്കുന്നതായി കാണുന്നു. എന്തുകൊണ്ട്? വി. കുമ്പസാരം കൂടെകൂടെ നടത്തുവാനുള്ള സങ്കോചവും വി. കുർബ്ബാനയെക്കുറിച്ചുള്ള ഭയവുമാണു പ്രധാനകാരണമായി മനസ്സിലാക്കുന്നത്. യേശുവിനെ സ്നേഹിക്കുന്നവൻ യേശുവിൻെറ ശരീരരക്തങ്ങളെ ഭയപ്പെടുന്നതെന്തിന്? ജനത്തിനു ശരിയായ പ്രബോധനം ഈ കാര്യത്തിൽ നല്കേണ്ടതാണ്.

## 8.ഇരിപ്പിട സജ്ജീകരണം

വയോജനങ്ങളും രോഗികളും പലപ്പോഴും ആരാധനയിൽ നിന്നും ഒഴിഞ്ഞിരിക്കുവാനാണ് ശ്രമിക്കുന്നത്. ദീർഘസമയം ആരാധനയിൽ നിൽക്കുന്നതും തറയിൽ ഇരിക്കുന്നതും പലർക്കും ബുദ്ധിമുട്ടാണ്. വയോജനങ്ങൾക്കും രോഗികൾക്കും വേണ്ടി കുറെ ഇരിപ്പിടങ്ങൾ ദേവാലയത്തിൽ സജ്ജീകരിക്കുന്നതു സഹായകരമായിരിക്കും.

## 9.വി. കുർബ്ബാനക്കുശേഷമുള്ള പ്രസ്താവനകൾ

വി. കുർബ്ബാനക്കും മറ്റു ആരാധനകൾക്കും ശേഷം ജനം ധ്യാനചിന്തയോടും ദൈവവിചാരത്തോടും മടങ്ങുവാൻ സാധിക്കേണ്ടതാണ്. 'സമാധാനത്തോടെ പോകുവിൻ' എന്ന ആഹ്വാനം എല്ലാപ്രകാരവും അനുസരിപ്പാൻ ജനം കടപ്പെട്ടവരാണല്ലോ. എന്നാൽ അതിനുശേഷം നടത്തുന്ന നീണ്ടകല്പനകൾ, പ്രസ്താവനകൾ, വിശദീകരണങ്ങൾ തുടങ്ങിയവ പലപ്പോഴും ആരാധനയിൽ നിന്നും ലഭിച്ച ദൈവികചിന്തകളെ ഇല്ലാതാക്കുകയും ജനം വിമർശനചിന്തകളോടെ ഭവനത്തിലേക്കു മടങ്ങുന്നതിനും ഇടയാക്കുന്നുണ്ട്. പലകാര്യങ്ങളും നോട്ടീസ് ബോർഡിൽ ഇടാവുന്നതാണ്. ജനത്തെ അറിയിക്കേണ്ട അത്യാവശ്യ കാര്യങ്ങൾ ചുരുങ്ങിയ സമയത്തിൽ നടത്തുകയും, അതിനുശേഷം വചനപ്രഘോഷണം നടത്തുകയും ചെയ്യുമെങ്കിൽ ജനത്തിനു സത്ചിന്തകളോടും സംതൃപ്തിയോടും ഭവനത്തിലേക്കു മടങ്ങുവാൻ സാധിക്കുന്നതാണ്.

## 10.ലഘുഭക്ഷണത്തിനുള്ള ക്രമീകരണം

നമ്മുടെ ദീർഘമായ ആരാധനയിൽ പലരും ഭക്ഷണം വെടിഞ്ഞു ഉപവാസത്തോടെയാണല്ലോ പങ്കെടുക്കുന്നത്. വി. കുർബ്ബാനയ്ക്കു ശേഷം എത്രയും വേഗം ഭവനത്തിലേക്കു മടങ്ങുവാൻ ജനം തത്രപ്പെടുന്നതിനുള്ള ഒരു കാരണമാണ്. ഇത് ആരാധനയ്ക്കുശേഷം ജനത്തിനു എന്തെങ്കിലും ലഘുഭക്ഷണം ലഭിക്കുന്നതിനുള്ള ക്രമീകരണം പള്ളി പരിസരത്തു തന്നെ ചെയ്യുന്നതു സഹായകരമായിരിക്കും. കോൺട്രാക്ട് വ്യവസ്ഥയിൽ അതു ചെയ്യാവുന്നതാണ്

ഇടവകയിലെ എല്ലാവരും പ്രായസ്ഥാനഭേദമെന്യേ സ്വാഗതാർഹരാണെന്ന തോന്നൽ വളർത്തിയെടുക്കേണ്ടതാണ്. ദൈവത്തിൻെറ മക്കളായ നാം എല്ലാവരും തുല്യരും സമന്മാരുമാകുന്നു. എല്ലാവർക്കും ഒരേപദവിയും സ്ഥാനവുമാകുന്നു. എല്ലാവരും ഒരുമിച്ചു വരുകയും ആഹ്ലാദത്തോടും സന്തോഷത്തോടും ഒത്തൊരുമിച്ചു ആരാധന യിൽ പങ്കെടുക്കുകയും വാക്യപ്രതിവാക്യങ്ങൾ ഒരുമിച്ചു ചൊല്ലുകയും യഥാർത്ഥ സമാധാനത്തോടെ ഭവനങ്ങളിലേക്കു മടങ്ങുകയും ചെയ്യുവാൻ നാം ശ്രദ്ധിക്കേണ്ടതാണ്. ●

# പ്രത്യാശാ കൗൺസലിംഗ് സെൻറർ

സിസ്റ്റർ റോസ്‌ലിൻ

ഓർത്തഡോക്സ് തിയോളിക്കൽ സെമിനാരിയുടെ ഭാഗമായി 1996 ഒക്ടോബർ മാസം സോഫിയാസെൻററിൽ ആരംഭിച്ച 'പ്രത്യാശ കൗൺസലിംഗ് സെൻറർ' മലങ്കരസഭാ വിശ്വാസികളുടെ പ്രത്യാശാ കേന്ദ്രമാണ്; ആശാനിലയമാണ്. തികച്ചും നിസ്വാർത്ഥമായ ദൈവസ്നേഹത്തിൽ അധിഷ്ഠിതമായി ആരംഭിച്ച 'പ്രത്യാശാ കൗൺസലിംഗ് ട്രെയിനിംഗ് കോഴ്സ്' ബുദ്ധിപരമായ അറിവു നേടുന്നതിലുപരി വ്യക്തിത്വത്തെ വിശകലനം ചെയ്തു സ്വയാവബോധം വളർത്തിയെടുക്കുവാനും, പ്രായോഗികജീവിതത്തിൽ ക്രിസ്തീയാദർശങ്ങൾ ഉൾക്കൊണ്ട് മറ്റുള്ളവർക്കു സഹായകരമായി വ്യക്തിബന്ധങ്ങൾ മെച്ചപ്പെടുത്തുവാനും പര്യാപ്തമാകും. ക്രിസ്തീയജീവിതത്തിൽ സാഹോദര്യബന്ധത്തിനും സഹാനുഭൂതിക്കും സ്ഥാനമില്ലാതായിക്കൊണ്ടിരിക്കുകയും, തൽസമയം ദൈവസന്നിധിയിൽ ചെന്നെത്തുവാൻ എളുപ്പവഴിയും കുറുക്കുവഴിയും അന്വേഷിക്കുകയും ചെയ്യുമ്പോൾ തിരുവചനം ഉദ്ബോധിപ്പിക്കുന്നു: "കണ്ടിട്ടുള്ള സഹോദരനെ സ്നേഹിക്കാത്തവനു കണ്ടിട്ടില്ലാത്ത ദൈവത്തെ സ്നേഹിപ്പാൻ കഴിയുന്നതല്ല (1 യോഹ . 4: 20)." വ്യക്തിയെ 'അവൻ ആയിരിക്കുന്ന അവസ്ഥയിൽ' അംഗീകരിച്ചു സ്നേഹിക്കുക എന്നതാണ് ക്രിസ്തീയസ്നേഹം. ഇതുതന്നെയാണു കൗൺസലിംഗിൻെറ വേദശാസ്ത്രപരമായ അടിസ്ഥാനം. ഇതു ബുദ്ധിപരമായ അറിവിൽകൂടിയോ യുക്തിപരമായ ചിന്തയിൽകൂടിയോ മാത്രം സാധിക്കാവുന്നതല്ല; പിന്നെയോ മനുഷ്യമനസ്സുകളുടെ നിഗൂഢത മനസ്സിലാക്കുവാനായി മന:ശാസ്ത്രപഠനവും ആവശ്യമായിരിക്കുന്നു.

സമ്പത്തിലും സാക്ഷരതയിലും ശാസ്ത്രപുരോഗതിയിലും അഭിമാനം കൊള്ളുന്ന മനുഷ്യൻ, നോമ്പിലും ഉപവാസത്തിലും യാമപ്രാർത്ഥനകളിലും വിശുദ്ധിയുടെ ഔന്നത്യം ദർശിക്കുന്നു എങ്കിലും മനസ്സമാധാനത്തിനുവേണ്ടി പരക്കം പായുന്നു; മാറാരോഗത്തിലും മരണഭീതിയിലും വേർപാടുദുഃഖത്തിലും അസ്വസ്ഥമാനസരാകുന്നു. ജീവിതത്തിൽ ശൂന്യതാബോധവും അവഗണനാബോധവും മൂലം അസന്തുഷ്ടരാകുന്നു; മാനസികനില തെറ്റുന്നു; മദ്യത്തിലും മയക്കുമരുന്നിലും താൽക്കാലിക ആശ്വാസം കണ്ടെത്തുന്നു. ദുഃഖങ്ങളിലും ദുരിതങ്ങളിലും നിരാശരാകാതെ, പ്രത്യാശജീവിതം നയിക്കുവാനുള്ള പ്രശാന്തമനസ്സ് 'പ്രത്യാശ കൗൺസലിംഗ്' സെൻററിലൂടെ ലഭിക്കുന്നു.

ക്രിസ്തീയ ജീവിതം പ്രത്യാശാ ജീവിതമാണ്. പ്രശ്നങ്ങളിലും പ്രയാസങ്ങളിലും വീഴാതിരിക്കുന്നതിലല്ല, വീഴുന്ന ഓരോ പ്രാവശ്യവും പ്രത്യാശയോടെ എഴുന്നേൽക്കുന്നതിലാണ് ക്രിസ്തീയമഹത്വം കുടികൊള്ളുന്നത്. ഈ ലോകജീവിതത്തിൽ മനസ്സമാധാനത്തിനു നിദാനം ഒരു നല്ല മനസ്സാക്ഷിയാണ്. എന്താണ് മന:സാക്ഷി? ക്രിസ്തീയ വീക്ഷണത്തിൽ 'മനുഷ്യപ്രവർത്തനങ്ങളുടെ നന്മതിന്മകകള കുറിക്കുന്ന മനുഷ്യമനസ്സാണ്; ഒരു നല്ല മനസ്സുണ്ടാക്കിയെടുത്താൽ മറ്റെല്ലാം തനിയേ ഉണ്ടാകും. സ്വന്തം മനസ്സാക്ഷിയോടു കൂറുപുലർത്താത്തവർക്ക് മനസ്സമാധാനം കൈവരിക്കാനാവില്ല. സകലതരത്തിലുള്ള പ്രയാസങ്ങളും നീക്കുവാനുള്ള ശക്തിസൃഷ്ടിക്കു സൃഷ്ടാവ് നല്കിയിട്ടുണ്ട്. പ്രയോഗികതലത്തിൽ

ഇതു വിശ്വസിക്കുവാനും, നാം നമ്മേ തന്നെ സ്വയം അറിയുവാനും നന്മതിന്മകളെ വിവേചിച്ചറിഞ്ഞ് ജീവിതത്തിന് അർത്ഥമുണ്ടാക്കുവാനും ഉള്ള മാനസിക ആരോഗ്യവും ആത്മബലവും 'പ്രത്യാശാ കൗൺസലിംഗ് പരിശീലന കോഴ്സി'ലൂടെ സ്വായത്തമാകുന്നു; ഇതു പ്രത്യക്ഷമായും പരോക്ഷമായും സമസൃഷ്ടികൾക്കു പ്രയോജനപ്പെടണം.

പ്രത്യാശാ കൗൺസലിംഗ് കോഴ്സിന്റെ ആദ്യബാച്ചിൽ വൈദീകരും, ശെമ്മാശനും, ബസ്ക്യാമ്മയും, കന്യാസ്ത്രീയും അൽമായരും ഉൾപ്പെടെ ഞങ്ങൾ പന്ത്രണ്ടുവിദ്യാർത്ഥികളുണ്ടായിരുന്നു. സ്കൂൾകോളജ് വിദ്യാഭ്യാസങ്ങളിൽ നിന്നും വിഭിന്നമായി വ്യക്തിത്വവികസനത്തിനും, സ്വഭാവരൂപീകരണത്തിനും കൃത്യനിഷ്ഠക്കും പ്രാധാന്യം നൽകുന്ന ഈ കോഴ്സ് ഇപ്പോൾ ആറു മാസക്കാലമാണ്. ഓർത്തഡോക്സ് സെമിനാരി അധ്യാപകരെ കൂടാതെ ഇതരസെമിനാരിയിൽ നിന്നും മറ്റുസഭാവിഭാഗങ്ങളിൽ നിന്നും ഉള്ള പ്രഗത്ഭരായ വൈദീകരും കൗൺസലേഴ്സും ഡോക്ടേഴ്സും നയിച്ച ക്ലാസ്സുകൾ, വളരെ വിജ്ഞാനപ്രദമായിരുന്നു; ആത്മീയ ചൈതന്യമുളവാക്കുന്നതായിരുന്നു. ഓരോ സെഷൻക്ലാസ്സുകളിലും തരുന്ന കൗൺസലിംഗ് ഗ്രന്ഥങ്ങളുടെ പഠനം സംശയനിവാരണത്തിനും കാര്യങ്ങൾ ആഴത്തിൽ ഗ്രഹിക്കുവാനും പര്യാപ്തമായിരുന്നു. അതുപോലെ കോഴ്സിന്റെ ഭാഗമായി TRADA (Total Response to Alcohol and Drug Abuse) പോലുള്ള സ്ഥാപനങ്ങൾ സന്ദർശിച്ചപ്പോൾ ഞങ്ങൾക്കുണ്ടായ മാനസികവികാരം അന്തരാത്മാവിനെ തട്ടിയുണർത്തുന്നതായിരുന്നു; കൗൺസലിംഗ് പഠനത്തിന്റെ ആവശ്യകതയേയും പ്രാധാന്യത്തേയും വിളിച്ചറിയിക്കുന്നതായിരുന്നു. 'പരിജ്ഞാനമില്ലായ്കയാൽ എന്റെ ജനം നശിച്ചുപോകുന്നു' എന്ന ഹോശേയാ (4:6) പ്രവചനം എത്രമാത്രം അർത്ഥവത്തായിരിക്കുന്നു.

ഉദ്ദിഷ്ടകാര്യസാധ്യത്തിനായി ദൈവീകദാനം പണത്തിനു വാങ്ങാമെന്ന വ്യാമോഹത്താൽ തപ്പുകൾക്കും കിന്നരങ്ങൾക്കും ഉപകാര സ്മരണക്കും പിൻപേപോകേണ്ട. രൂത്തിനോടു നവോമി പറഞ്ഞതുപോലെ 'കാലാ പെറുക്കുവാൻ വേറൊരു വയലിൽ പോകരുതേ'. അമർത്യമായൊരാത്മാവിന്റെ ഉടമയായി പ്രത്യാശജീവിതം നയിക്കുവാനുള്ള സുവർണ്ണാവസരം തക്കത്തിൽ ഉപയോഗിക്കുവാൻ സഭാവിശ്വാസികൾക്കേവർക്കും സാധിക്കട്ടെ.

# ദേവാലയങ്ങൾ മതസൗഹാർദ്ദ കേന്ദ്രങ്ങളാകണം: മാർ ഒസ്താത്തിയോസ്

പുറമറ്റം: കാലഘട്ടത്തിൻെറ പ്രാധാന്യം മനസ്സിലാക്കി ദേവാലയങ്ങൾ വിവിധ മതസ്ഥരെ ഒന്നിപ്പിക്കുന്ന കണ്ണികളായി വർത്തിക്കണമെന്ന് ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി ഉദ്ബോധിപ്പിച്ചു.

പുതുക്കിപണിയുന്ന പുറമറ്റം സെൻറ് കുറിയാക്കോസ് പള്ളിയുടേയും കല്ലൂർ ബർത്തലോമ്മ കോർ എപ്പിസ്കോപ്പാ മെമ്മോറിയൽ ധ്യാനമന്ദിരത്തിൻെറയും കല്ലിടീൽ കർമ്മം നിർവ്വഹിച്ചു കൊണ്ട് സംസാരിക്കുകയായിരുന്നു അദ്ദേഹം.

'സ്നേഹത്തിൻെറ നീർച്ചാലുകൾ ദേവാലയങ്ങളിൽ നിന്ന് പ്രവഹിക്കണം. സങ്കുചിത ചിന്താഗതികൾ വെടിഞ്ഞ് മനുഷ്യനെ ഒന്നായി കാണുന്ന പ്രവ ണത ദേവാലയത്തിൽ നിന്ന് ഉടലെടുക്കണം'. അദ്ദേഹം പറഞ്ഞു.

മനുഷ്യരെ സ്നേഹിച്ച് അവരുടെ സ്നേഹാദരവുകൾ നേടിയെടുത്ത കല്ലൂർ ബർത്തലോമ്മ കോറെപ്പിസ്കോപ്പായുടെ ഓർമ്മ എന്നും നിലനിർത്തുന്ന സ്ഥാപനമായി ധ്യാനകേന്ദ്രം തീരട്ടെ എന്നദ്ദേഹം ആശംസിച്ചു.



പുറമറ്റം സെൻറ് കുറിയാക്കോസ് ഓർത്തഡോക്സ് പള്ളിയുടേയും ബർത്തലോമ്മാ കോറെപ്പിസ്ക്കോപ്പാ ധ്യാനമന്ദിരത്തിൻെറയും ശിലാസ്ഥാപനം അഭി. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് നിർവ്വഹിക്കുന്നു

# ബിഷപ്പ് പെക്കൻഹാം വാൽഷ് സർവ്വവും ദൈവത്തിനുസമർപ്പിച്ച ശ്രേഷ്ഠാചാര്യൻ - മാർ യൗസേബിയോസ്

**കോയമ്പത്തൂർ:** സർവ്വവും ദൈവത്തിനായർപ്പിച്ച ശ്രേഷ്ഠാചാര്യനായിരുന്നു ബിഷപ്പ് പെക്കൻഹാം വാൽഷ്. തൻെറ പൈതൃകമായ സ്വത്തും സമ്പാദ്യവും വിലപ്പെട്ട ഗ്രന്ഥങ്ങളും ഉന്നതസ്ഥാനമാനങ്ങളും എല്ലാം ദൈവത്തിനായർപ്പിച്ച് മാതൃരാജ്യവും വിട്ട് പാവപ്പെട്ടവരിൽ പാവപ്പെട്ടവനായി കോയമ്പത്തൂരിലെ 'തടാക'മെന്ന ഗ്രാമത്തിൽ വന്നു ജീവിച്ച് മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു പുതിയ ദർശനവും ഉത്തമ മാതൃകയും അദ്ദേഹം കാട്ടിത്തന്നു എന്ന്അഭിവന്ദ്യ യൗസേബിയോസ് തിരുമേനി പ്രസ്താവിച്ചു. 60 വർഷം പിന്നിട്ട തടാകം ക്രിസ്തുശിഷ്യ ആശ്രമത്തിൽ പുതുതായി ആരംഭിച്ച ബാല ഭവനത്തിൽ 7 കുട്ടികളെ ഏറ്റെടുത്തുകൊണ്ട് നടന്ന ചടങ്ങിൽ അദ്ധ്യക്ഷപ്രസംഗം നടത്തുകയായിരുന്നു തിരുമേനി. ആശ്രമത്തിൻെറ വിസിറ്റർ ബിഷപ്പു കൂടിയാണ് അഭിവന്ദ്യ തിരുമേനി. ചടങ്ങിൽ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ്, പൗലോസ് മാർ പക്കോമിയോസ്എന്നീ പിതാക്കന്മാർ ആശംസകളർപ്പിച്ചു. ഫാ. കെ. വി. യാക്കൂബ്, ഗവേണിംഗ് ബോർഡ് മെമ്പേഴ്സായ സി. വി. മൾക്ക്, വി. പി. തമ്പി എന്നിവർ പ്രസംഗിച്ചു. രാവിലെ ആശ്രമചാപ്പലിൽ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. അനേകം വിശ്വാസികൾ പരിപാടികളിൽ പങ്കുകൊണ്ടു.

*റോയി എം. ഫിലിപ്പ്, ഇലന്തൂർ*

## For Favours Received





A. Thomas, Itarsi

Elizabeath Philip, Amayannoor

# ജന്മദിനം ആഘോഷിച്ചു



കോട്ടയം:1997 ആഗസ്റ്റ് 9 -ാം തീയതി 75 വയസ്സ് പൂർത്തിയാക്കിയ അഭിവന്ദ്യ തേയോഫോറോസ് കോറെ എപ്പിസ്കോപ്പാ റമ്പാച്ചന് ദേവലോക കാതോലിക്കാ അരമന ഓഡിറ്റോറിയത്തിൽ വച്ച് ചേർന്ന യോഗത്തിൽ അഭിനന്ദനങ്ങൾ നേർന്നു. അനുമോദനസമ്മേളനത്തിൽ പ. കാതോലിക്ക ബാവാ ആദ്ധ്യക്ഷം വഹിച്ചു. 50 വർഷങ്ങൾക്കുമുമ്പ് റമ്പാച്ചൻ അൽമേനിയായി ഓതറ ദയറായിലെ അസോസ്യേറ്റ് മെമ്പറായിരുന്ന കാലം മുതൽ റമ്പാച്ചനുമായുള്ളപരിചയത്തെ തിരുമേനി അനുസ്മരിച്ചു. 75 വയസ്സായെങ്കിലും ശിശുതുല്ല്യമായ ഒരു ഹൃദയമാണ് റമ്പാച്ചന് ഉള്ളത്, ആരോടും വൈരാഗ്യമില്ലാതെ എപ്പോഴും എല്ലാവരോടും സന്തോഷമായും സമാധാനമായും കഴിയുന്ന റമ്പാച്ചൻെറ ആരോഗ്യത്തിനു പ്രധാന കാരണം ഈ സ്വഭാവവിശേഷമാണെന്ന് ബാവാ കല്പിച്ചു. യോഗം ഹൈക്കോടതി ജഡ്ജ് ശ്രീ. ബഞ്ചമിൻ കോശി ഉദ്ഘാടനം ചെയ്തു. ഏൽക്കുന്ന കാര്യങ്ങൾ ചുമതലാബോധത്തോടും നിഷ്ഠയോടും ചെയ്യുന്ന സ്വഭാവമാണ് റമ്പാച്ചന് ഉള്ളതെന്നും കുടുംബക്കാരുടെ ഏതാവശ്യത്തിനും റമ്പാച്ചൻ മുൻപന്തിയിൽ ഉണ്ടാകുമെന്നും താൻ ഒരു ഹൈക്കോടതി ജഡ്ജി ആകാൻ റമ്പാച്ചൻ വളരെ ആഗ്രഹിക്കുകയും അതിനായി പ്രാർത്ഥിക്കുകയും ചെയ്തിരുന്നു എന്നും ജസ്റ്റീസ് ബഞ്ചമിൻ പറഞ്ഞു. (റമ്പാച്ചൻെറ പിതൃസഹോദര പുത്രനാണ് ഇദ്ദേഹം).

ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, സെമിനാരി പ്രിൻസിപ്പാൾ റവ. ഡോ. കെ.എം. ജോർജ്, സഭാ ട്രസ്റ്റി പി. സി. ഏബ്രഹാം, തോമസ് കുതിരവട്ടം, ഡോ. പത്രോസ് മത്തായി, ശ്രീമതി റേച്ചൽ തോമസ്, വി. വർഗീസ്, സൂസൻ പണിക്കർ എന്നിവരും ആശംസകൾ നേർന്നു. റമ്പാച്ചൻ Birthday Cake മുറിച്ചപ്പോൾ ഗായകസംഘത്തോടൊപ്പം സദസ് Happy Birthday പാടി. പ. ബാവാ തിരുമേനി റമ്പാച്ചനെ സ്വർണ്ണമാല അണിയിച്ചു. വിവിധ സംഘടനകളുടെയും സ്ഥാപനങ്ങളുടെയും വ്യക്തികളുടെയും വകയായി സമ്മാനങ്ങളും ഹാരങ്ങളും റമ്പാച്ചന് നൽകപ്പെട്ടു.

സമ്മാനങ്ങൾക്കും അനുമോദനങ്ങൾക്കും റമ്പാച്ചൻ മറുപടി പറഞ്ഞു. പുത്തൻ കാവിൽ കൊച്ചുതിരുമേനിയുടെ കാലം മുതൽ സഭാതലത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന റമ്പാച്ചന് സഭാപിതാക്കന്മാരുടെ അനുഗ്രഹാശിസുക്കൾ നേടുന്നതിന് ഇടയായതാണ് തൻെറ സഭാജീവിതത്തിലെ പ്രവർത്തനങ്ങളുടെ വിജയം എന്ന് പറയുകയുണ്ടായി. ഇത്രയുമധികം ആശംസകളും സമ്മാനങ്ങളും മറ്റും ലഭിച്ചപ്പോൾ താൻ അറിയാതെ ആനന്ദാശ്രു പൊഴിച്ചുപോയി എന്ന് പറയുകയും ആശംസകൾ അറിയിച്ചവർക്കും സമ്മാനങ്ങൾ നൽകിയവർക്കും ഈ മീറ്റിംഗിൽ വന്നു സംബന്ധിച്ച എല്ലാവർക്കും റമ്പാച്ചൻ വ്യക്തിപരമായി നന്ദി രേഖപ്പെടുത്തുകയും ചെയ്തു.

പ്രാർത്ഥനയ്ക്കുശേഷം ദേവലോകം സൺഡേസ്കൂൾ ക്വയറിൻെറ ആശംസാഗാനത്തോടുകുടെയാണ് സമ്മേളനം ആരംഭിച്ചത്. ഇടയ്ക്കിടെ കുട്ടികളുടെ ഗാനങ്ങളും സമ്മേളനത്തെ മനോജ്ഞമാക്കി. കാതോലിക്കേറ്റ് അരമന കുടുംബാംഗങ്ങൾ സംഘടിപ്പിച്ച ഈ സമ്മേളനത്തിൽ അരമന മാനേജർ ഫാ. റ്റി.ജി . സഖറിയാ സ്വാഗതവും പ. ബാവാ യുടെ സെക്രട്ടറി ഫാ. സാം കുട്ടമ്പേരൂർ കൃതജ്ഞതയും പറഞ്ഞു. കാതോലിക്കാ മംഗളഗാനത്തെ തുടർന്ന് പ. ബാവാ തിരുമനസ്സിലെ ആശീർവാദത്തോടുകുടെ സമ്മേളനം പര്യവസാനിച്ചു. അഞ്ഞൂറോളം പ്രശസ്താതിഥികൾ യോഗത്തിൽ സംബന്ധിച്ചു. സന്നിഹിതരായിരുന്നവർക്കെല്ലാം റമ്പാച്ചൻെറ വകയായി വിഭവസമൃദ്ധമായ കാപ്പി സൽക്കാരവും ഉണ്ടായിരുന്നു.

## കടന്നുപോയ 75 വർഷങ്ങൾ .......

1922 ആഗസ്റ്റ് 9: ആറാട്ടുപുഴ താഴത്തേടത്ത് കുളഞ്ഞിക്കൊമ്പിൽ ടി. ഒ. ചാക്കോയുടേയും കോഴഞ്ചേരി തെക്കേമല കാഞ്ഞിരംനിൽക്കുന്നതിൽ ശോശാമ്മയുടേയും പുത്രനായി ജനിച്ചു. ആറാട്ടുപുഴ - പുത്തൻകാവ് സ്കൂളുകളിലെ പഠനത്തിനുശേഷം തിരുവനന്തപുരം യൂണിവേഴ്സിററി കോളജിൽ നിന്ന് ഇൻറർമീഡിയറ്റും ബി. എസ്. സിയും നേടി. ഇതിനിടയിൽ പുത്തൻകാവിൽ ഗീവറുഗീസ് മാർ പീലക്സീനോസ് തിരുമേനിയുമായി ബന്ധത്തിലായി, ബേബിയെ അച്ചനാക്കണമെന്ന ആഗ്രഹം ആദ്യം പ്രകടിപ്പിച്ചത് തിരുമേനിയാണ്. 1946 - ൽ മലേഷ്യയിൽ പോയി ജോലിനോക്കിയെങ്കിലും 1948 -ൽ ജോലി രാജിവച്ച് നാട്ടിൽ തിരിച്ചെത്തി.

1948 നവംബർ 25 -ന് ശെമ്മാശുപട്ടവും 1960 -ൽ വൈദികപട്ടവും പ. ഗീവർഗീസ് ദ്വിതീയൻ ബാവായിൽനിന്നു സ്വീകരിച്ചു. 1952 -ൽ കൽക്കട്ട ബിഷപ്സ് കോളജിൽ നിന്ന് ബി.ഡി. ബിരുദം നേടി. തുടർന്ന് തുമ്പമൺ മെത്രാസന സെക്രട്ടറിയായി നിയമിതനായി. 1948 -ൽ പുത്തൻകാവ് ഹൈസ്കൂൾ ആരംഭിച്ചപ്പോൾ

# സെൻറ് തോമസ് ദിനം ആഘോഷിച്ചു

ന്യൂയോർക്ക്: സെൻറ് ഗ്രീഗോറിയോസ് മിഷൻ യൂത്ത് സെൻററിൽ സെൻറ് തോമസ് ദിനം വിപുലമായ പരിപാടികളോടുകൂടി ആഘോഷിച്ചു.

അന്നേദിവസം സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് ചേർന്ന സമ്മേളനത്തിൽ അമേരിക്കയിലെ മലങ്കര സിറിയൻ ഓർത്തഡോക്സ് സഭയുടെ ആർച്ച് ബിഷപ്പ് സഖറിയാസ് മാർ നിക്കോളാവോസ് ആദ്ധ്യക്ഷം വഹിച്ചു. കേരള സർക്കാരിൻെറ മുൻ ആഭ്യന്തരവകുപ്പു സെക്രട്ടറിയും സഭാ മാനേജിംഗ് കമ്മറ്റിയംഗവുമായ സി. കെ. കൊച്ചുകോശി മുഖ്യാതിഥിയായിരുന്നു.

ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ സ്വാഗതവും ഫാ. ഫീലിപ്പോസ് തേവർകാട്ടിൽ കൃതജ്ഞതയും പറഞ്ഞു. ഫീലിപ്പോസ് വട്ടശ്ശേരി 'മാസ്റ്റർ ഓഫ് സെറിമണി' ആയിരുന്നു.

സമ്മേളനസ്ഥലത്ത് എത്തിച്ചേർന്ന മെത്രാപ്പോലീത്താമാർക്കും വിശിഷ്ടാതിഥികൾക്കും വിശ്വാസികൾ ഊഷ്മളമായ വരവേല്പ് നൽകി.



സമ്മേളനത്തിൽ ശ്രീ. സി. കെ. കൊച്ചുകോശി ഐ. എ.എസ് പ്രസംഗിക്കുന്നു. സിറിയൻ ഓർത്തഡോക്സ് സഭയുടെ ആർച്ച് ബിഷപ്പ് സഖറിയാസ് മാർ നിക്കോളവോസ്, ഡോ. തോമസ് മാർ മക്കാറിയോസ് എന്നിവർ സമീപം

യോഗാനന്തരം കുട്ടികളുടെ വിവിധ കലാപരിപാടികളും പ്രശസ്തഗായിക ശാന്താമധുവിൻെറ ഗാനമേളയും ഉണ്ടായിരുന്നു.

## സ്ലീബാദാസ സമൂഹം 73-ാം വാർഷികം

**മാന്തുരുത്തേൽ:** സ്ലീബാദാസ സമൂഹത്തിൻെറ 73-ാം വാർഷികം സ്ലീബാ പെരുനാളിന് (സെപ്റ്റംബർ 14 )മാന്തുരുത്തേൽ സെൻറ് ജോൺസ് പള്ളിയിൽ വച്ച് ആഘോഷിച്ചു. അന്നു രാവിലെ പ. കാതോലിക്കാ ബാവാ വിശുദ്ധ കുർബ്ബാന അർപ്പിച്ചു. തുടർന്നുനടന്ന പൊതുസമ്മേളനം പ. ബാവാ ഉദ്ഘാടനം ചെയ്തു. പ. ബാവാ, സമൂഹാദ്ധ്യക്ഷൻ ഡോ. മാത്യൂസ് മാർ സേവോറിയോസ് മെത്രാപ്പോലീത്താ, അദ്ധ്യക്ഷം വഹിച്ചു. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ, വെരി. റവ.ജോൺ വി. ജോൺ കോറെപ്പിസ്ക്കോപ്പാ, അഡ്വ. എബ്രഹാം വർഗീസ് എന്നിവർ പ്രസംഗിച്ചു. 13-ന്സ്ലീബാദാസ സമൂഹ പ്രവർത്തകർക്കുള്ള ക്ലാസ്സുകൾക്ക് സേവോറിയോസ് തിരുമേനിയും ജോൺ വി. ജോൺ കോറെപ്പിസ്ക്കോപ്പാ നേതൃത്വം നൽകി.

## നിയമിച്ചു

റവ. ഡീക്കൻ റ്റി. ഏ. ഇടയാടിയെ 'മലങ്കര സഭാ' മാസികയുടെ മാനേജിംഗ് എഡിറ്ററായി എഡിറ്റോറിയൽ ബോർഡ് പ്രസിഡൻറ് അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിയമിച്ചിരിക്കുന്നു.

## ഫാ. ഫിലിപ്പ് കുരുവിള

ഭിലായ് ഓർത്തഡോക്സ് സെമിനാരി ഡീൻ ഓഫ് അഡ്മിനിസ്ട്രേഷൻ ഫാ. ഫിലിപ്പ് കുരുവിള യു. കെ. യിൽ ഓക്സ്ഫോർഡു യൂണിവേഴ്സിറ്റിയിലെ വെസ്റ്റ് മിനിസ്റ്റർ കോളജിൽ Applied Theology യിൽ M. Th പഠനം കഴിഞ്ഞ് തിരിച്ചെത്തി.

(പേജ് 30-ൽ നിന്നു തുടർച്ച....)

അദ്ധ്യാപകനായി പ്രവർത്തിച്ചു. 1955-56 -ൽ ഇംഗ്ലണ്ടിൽ ഉപരിപഠനം നടത്തി.

1953 മുതൽ സഭാ വർക്കിംഗ് കമ്മറ്റി, മാനേജിംഗ് കമ്മറ്റി എന്നിവകളിൽ അംഗമായി പ്രവർത്തിക്കുന്നു. സഭവക വിവിധ സ്കൂളുകളിൽ ഹെഡ്മാസ്റ്ററായി പ്രശസ്ത സേവനം നടത്തി. കേരള പ്രൈവറ്റ് സ്കൂൾ ഹെഡ്മാസ്റ്റേഴ്സ് അസോസിയേഷൻ പ്രസിഡൻറായി പ്രവർത്തിച്ചു. അദ്ധ്യാപകർക്കുള്ള സംസ്ഥാന ദേശീയ അവാർഡുകൾക്ക് അർഹനായി. പ. മാത്യൂസ് പ്രഥമൻ ബാവാ 1980-ൽ കോർ - എപ്പിസ്ക്കോപ്പാ സ്ഥാനവും 1987 -ൽ റമ്പാൻ സ്ഥാനവും നൽകി. ഇപ്പോൾ ദേവലോകം അരമനയിൽ താമസിച്ചുകൊണ്ട് പ. സുന്നഹദോസ് ഓഫീസ് സെക്രട്ടറിയായി പ്രവർത്തിക്കുന്നു. ബ. റമ്പാച്ചന് 75 വയസ്സു തികഞ്ഞതിനോടനുബന്ധിച്ച് നിർധനരായ കുട്ടികളുടെ വിദ്യാഭ്യാസത്തിന് ഉതകത്തക്കവണ്ണം ഒരു എൻഡോവ്മെൻറ് റമ്പാച്ചൻ ഏർപ്പെടുത്തുന്നതാണ്.

## നാല്പതാം അടിയന്തിരം



മദ്രാസ്: കാലം ചെയ്ത മദ്രാസ് മെത്രാസനാധിപൻ സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 40-ാം ചരമദിനം ആഗസ്റ്റ് 14, 15 തീയതികളിൽ ഭദ്രാസനാസ്ഥാനമായ വിനായകപുരത്തുളള അരമനയിൽ നടത്തി. 14-ാം തീയതി വൈകിട്ട് സന്ധ്യാനമസ്ക്കാരത്തെ തുടർന്ന് ഇൻകംടാക്സ് കമ്മീഷണർ സഖറിയാ മാണി തിരുമേനിയുടെ വിശിഷ്ട ഗുണങ്ങളെപ്പറ്റിപ്രസംഗിച്ചു.15-ാം തീയതി രാവിലെ അരമന ചാപ്പലിൽ യാക്കൂബ് മാർ ഐറേനീയസ് തിരുമേനി വി. കുർബ്ബാന അർപ്പിക്കുകയും, ആശ്രമജീവിതത്തിൽ തൻെറ ഗുരുവായ ദീവന്നാസ്യോസ് തിരുമേനിയിൽനിന്നു ലഭിച്ച വിശിഷ്ടഗുണങ്ങളെപ്പറ്റിയും അനുകരണീയമായ അദ്ദേഹത്തിൻെറ പ്രവർത്തന ശൈലിയെയും ദൈവാശ്രയത്തേയും പ്രാർത്ഥനാ ജീവിതത്തെപ്പറ്റിയും പ്രസംഗിച്ചു. കാലം ചെയ്ത തിരുമേനിയുടെ സംക്ഷിപ്ത ജീവ ചരിത്രം മി. വി. കെ. ഉമ്മൻ പ്രസിദ്ധപ്പെടുത്തിയതിൻെറ പ്രകാശനം വി. കുർബ്ബാനയ്ക്കുശേഷം തിരുമേനി നിർവ്വഹിച്ചു. അനേകം വൈദികരും രണ്ടായിരത്തിൽപരം ഭക്തജന ങ്ങളും വി. കുർബ്ബാനയിലും തുടർന്നു നടന്ന അടിയന്തിര സദ്യയിലും പങ്കെടുത്തു.

## പത്തനാപുരത്ത്

സഖറിയാ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 30-ാം ദിനഅടിയന്തിരം പത്തനാപുരം ദയറാചാപ്പലിൽ ആഗസ്റ്റ് 5-ാം തീയതി നടത്തി. പ. കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ രാവിലെ വി. കുർബ്ബാനയും കബറിങ്കൽ ധൂപപ്രാർത്ഥനയും നടത്തി. വി. കുർബ്ബാനയ്ക്കുശേഷം നടന്ന അടിയന്തിരസദ്യയിൽ വൈദികരടക്കം വലിയ ഒരുകൂട്ടംഭക്തജനങ്ങൾ സംബന്ധിച്ചു. ഗീവർഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ തീമോത്തിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, യാക്കൂബ് മാർ ഐറേനീയസ് എന്നീ തിരുമേനിമാരും സംബന്ധിച്ചിരുന്നു ●

## ഷഷ്ഠിപൂർത്തി ആഘോഷിച്ചു

തുമ്പമൺ: ഭദ്രാസന സെക്രട്ടറി, മലങ്കര സഭാ മാനേജിംഗ് കമ്മിറ്റി അംഗം, കാതോലിക്കേറ്റ് കോളജ് പ്രൊഫസർ, തുടങ്ങിയ നിലകളിൽ പ്രവർത്തിച്ചിരുന്ന ഫാ. ജോൺ പടിയറയുടെ ഷഷ്ഠിപൂർത്തി സമ്മേളനം പത്തനംതിട്ട എം. എൽ. എ ശ്രീ. കെ. കെ. നായർ ഉദ്ഘാടനം ചെയ്തു. ഫാ. ഏ. എം. വറുഗീസിൻെറ അദ്ധ്യക്ഷതയിൽ കൂടിയ പ്രസ്തുത സമ്മേളനത്തിൽ സി. വി. ജോൺ കോർ എപ്പിസ്ക്കോപ്പാ, പി. എൻ. പോൾ റമ്പാൻ, ഫാ. സി. വി.മാത്യൂസ്, ഫാ. കുര്യൻ വർഗീസ്, സർവ്വ ശ്രീ. കെ. പി. തോമസ്, പി. സി. സുകുമാരൻ നായർ, കെ. പി. ഗംഗാധരൻനായർ, ജോസ് മരുതത്ത്, ശ്രീമതി കുഞ്ഞന്നാമ്മ കുഞ്ഞ് എന്നിവർ പ്രസംഗിച്ചു.

കവയിത്രി ശ്രീമതി പൊന്നമ്മ മംഗളപത്രം വായിച്ച് സമർപ്പിച്ചു. വ്യക്തികളും, സംഘടനകളും ഉപഹാരങ്ങളും സമ്മാനങ്ങളും നല്കി. ഫാ. ജോൺ പടിയറ നന്ദി പ്രകാശിപ്പിക്കുയും പ്രൊഫ. വർഗീസ് പടിയറ സ്വാഗതം ആശംസിക്കുകയും ചെയ്തു. ഫാ. പടിയറ ഇപ്പോൾ തുമ്പമൺ സെൻറ് മേരീസ് കത്തീഡ്രൽ വികാരിയായി സേവനം അനുഷ്ഠിക്കുന്നു. ●



തമിഴ്നാട്ടിൽ സേലത്ത് പ. പരുമല തിരുമേനിയുടെ നാമത്തിൽ പുതുതായി പണികഴിപ്പിച്ച പള്ളിയും, കുരിശിൻതൊട്ടിയും.

## പള്ളികൂദാശ

അമേരിക്കയിൽ ഫ്ളോറിഡായിലെ Tampa എന്ന സ്ഥലത്ത് പുതുതായി പ. പരുമലതിരുമേനിയുടെ നാമത്തിൽ പണികഴിപ്പിച്ച ദേവാലയത്തിൻെറ പ്രതിഷ്ഠയും കൂദാശയും 1997 ഓഗസ്റ്റ് 14,15,16, തീയതികളിൽ നടന്നു. അമേരിക്കയുടെ സീനിയർ മെത്രാപ്പോലീത്താ ഡോ. തോമസ് മാർ മക്കാറിയോസ്, ഇടവക മെത്രാപ്പോലീത്ത മാത്യൂസ് മാർ ബർന്നബാസ് എന്നീ തിരുമേനിമാർ നേതൃത്വം വഹിച്ചു.

14 -ാം തീയതി എത്തിച്ചേർന്ന തിരുമേനിമാർക്ക് ഊഷ്മളമായ വരവേൽപ് ഇടവകക്കാർ നൽകി. അന്ന് വൈകിട്ട് സന്ധ്യാപ്രാർത്ഥനയെത്തുടർന്ന് ബർന്നബാസ് മെത്രാപ്പോലീത്താ ധ്യാനപ്രസംഗം നടത്തി. 15 -ാം തീയതി വൈകിട്ട് പ്രാർത്ഥനയെത്തുടർന്ന് പള്ളിപ്രതിഷ്ഠാകർമ്മം നിർവ്വഹിക്കപ്പെട്ടു. തുടർന്ന് മക്കാറിയോസ് മേത്രാപ്പോലിത്താ പ്രസംഗിച്ചു. 16 -ാം തീയതി പ്രഭാതപ്രാർത്ഥനയ്ക്കുശേഷം പള്ളികൂദാശ ഏതാനും വൈദികരുടെ സഹകരണത്തോടെ മെത്രാപ്പോലീത്താമാർ നടത്തി. തുടർന്നു വി. കുർബ്ബാനയും ആശീർവാദവും നടത്തപ്പെട്ടു. കൂദാശയിൽ സംബന്ധിച്ചവർക്കെല്ലാം ലഞ്ചുസൽക്കാരവും ഉണ്ടായിരുന്നു. വികാരി. ഫാ: ജോർജ് പൗലൂസ്, അസി. വികാരി ഫാ: ജോർജുപണിക്കർ, ട്രഷറാർ കോശി മാമ്മൻ, സെക്രട്ടറി ജോർജ്ജ് വർഗീസ് എന്നിവരുടെ നേതൃത്വത്തിലുള്ള കമ്മറ്റി എല്ലാപരിപാടികളും വിജയ പ്രദമാക്കുന്നതിന് പരിശ്രമിച്ചു. ●

## സഭാവിശേഷദിവസങ്ങൾ

സെപ്റ്റംബർ:23. അൽവാറീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 74-ാം ഓർമ്മ(പഞ്ചിം, ഗോവ), 24. മാർ ദീമത്തിൻെറ ഓർമ്മ, 25. പത്രോസ് പാത്രിയർക്കീസ് ബാവായുടെ 103-ാം ഓർമ്മ.

ഒക്ടോബർ 3: മാർ ആദായിശ്ലീഹാ, മാർ അബഹായി സഹദാ, മാർ മൽക്കേ എന്നിവരുടെയും പ. ബസ്സേലിയോസ് യൽദോ കാതോലിക്കാ ബാവായുടെയും(കോതമംഗലം 312-ാം ഓർമ്മ) പെരുനാൾ 5. വൈദിക സെമിനാരി ദിനം, 7. മാർ സർഗീസ്, മാർ ബാകൂസ് എന്നിവരുടെ ഓർമ്മ, 12 മാർ ദീവന്നാസ്യോസ് IV മെത്രാപ്പോലീത്തായുടെ 142-ാം ഓർമ്മ (ചേപ്പാട് പള്ളി), യൂഹാനോൻ മാർ അത്താനാസ്യോസ് എപ്പിസ്കോപ്പായുടെ 17-ാം ഓർമ്മ, 18. മാർ ലൂക്കോസ് ഏവൻഗേലിസ്ഥായുടെ ഓർമ്മ

## വൈദികചരമം



മല്ലപ്പള്ളി വടക്കേടത്ത് ഫാ. വി. ഐ തോമസ്(83) ജൂലൈ 24 -ാം തീയതി നിര്യാതനായി. ശവസംസ്കാരം 29 -ാം തീയതി പാതിക്കാട് ഓർത്തഡോക്സ് പള്ളിയിൽ നടത്തി ശവസം സ്കാരശുശ്രൂഷയ്ക്ക് പ. കാതോലിക്കാ ബാവാ പ്രധാന കാർമ്മികത്വം വഹിച്ചു. വിലാപയാത്രയിലും ശവസംസ്കാരശുശ്രൂഷയിലും വളരെയധികം പട്ടക്കാരും വലിയ ജനക്കൂട്ടവും സംബന്ധിച്ചു. മലബാർ ഭദ്രാസന വികാരി ജനറാളായി ദീർഘനാൾ സേവനം അനുഷ്ഠിച്ചിരുന്ന കാല യളവിൽ അവിടെ പള്ളികളും സ്ഥാപനങ്ങളും ആരംഭിക്കുന്നതിന് മുൻകയ്യെടുത്തു പ്രവർത്തിച്ചിരുന്നു. പാതിക്കാട്, ചെന്നിത്തല, കടപ്ര, ആനപ്രമ്പാൽ, മല്ലപ്പള്ളി ബഥനി, മൂരണി, മൈലമൺ, കുടുക്കപ്പതാൽ തുടങ്ങിയ ദേവാലയങ്ങളിൽ വികാരിയായിരുന്നിട്ടുണ്ട്.

## തിരുവിതാംകോട് പള്ളി പുനഃനിർമ്മാണ ഫണ്ട്

തിരുവിതാം കോട് സെൻറ് മേരീസ് പള്ളിയുടെ പുനഃരുദ്ധാരണത്തിനായുള്ള സംഭാവനകൾ "ST. THOMAS PILGRIM CENTRE, THIRUVITHAMCODE" എന്ന പേരിൽ അക്കൗണ്ട് പേയി ചെക്കായോ, ബാങ്ക് ഡ്രാഫ്റ്റായോ, മണി ഓർഡറായോ VICAR, ST. MARY'S ORTHODOX SYRIAN CHURCH, THIRUVITHAMCODE P. O., K. K. DIST., TN - 629174 എന്ന മേൽവിലാസത്തിൽ അയയ്ക്കേണ്ടതാണ്.

*ഫാ . കെ. ഉമ്മൻ, മാനേജർ & വികാരി* ●

## പുസ്തകങ്ങൾ കൈപ്പറ്റി

1. "സ്വർഗ്ഗം തരിശോ"? ജോർജുകുട്ടി, മാതാകുഴിയിൽ, വില 30 രൂപാ, ബസേലിയ ബുക്ക് ഹൗസ്, ദേവലോകം പി. ഒ., കോട്ടയം-38

2. " സി. പി. ചാണ്ടി, മലങ്കര സഭയുടെ സ്വർഗീയ കിന്നരം" കെ. വി. മാമ്മൻ ആൻഡ് ജോയിസ് തോട്ടയ്ക്കാട്. വില 25 രൂപാ, എം. ജി. ഒ. സി. എസ്. എം. ബുക്ക് ഹൗസ്, കോട്ടയം - 1.

3. "വചനസുധ" സി. കെ. ചാക്കോ ഒന്നും രണ്ടും വാല്യങ്ങൾ, 25 രൂപാ വീതം, ആശ്രമം പ്രസ്, മാങ്ങാനം, കോട്ടയം-18. ●

# സണ്ടേ സ്കൂൾ വാർത്തകൾ



## ബോധവൽക്കരണ സെമിനാറുകൾ

യൂണിറ്റുതലത്തിൽ സണ്ടേസ്കൂൾ പ്രവർത്തനം കാര്യക്ഷമമാക്കുവാൻ ഉദ്ദേശിച്ചുകൊണ്ട്, ഹെഡ്മാസ്റ്റേഴ്സ്, ഇൻസ്പക്ടറൻമാർ, അദ്ധ്യാപകപ്രതിനിധികൾ, ഡയറക്ടറന്മാർ എന്നിവരെ മേഖലാടിസ്ഥാനത്തിൽ സംഘടിപ്പിച്ച് ബോധവൽക്കരണസെമിനാറുകൾ നടത്തുകയുണ്ടായി. പള്ളം സെൻറ് പോൾസ് പള്ളി, അടൂർ കണ്ണങ്കോട് പള്ളി, പാമ്പാക്കുട ത്രീസെയ്ശുബഹോ സെൻറർ, കോഴിക്കോട് അരമന, ചെങ്ങന്നൂർ ബഥേൽ അരമന എന്നിവിടങ്ങളിൽ വച്ചാണ് സമ്മേളനങ്ങൾ നടത്തപ്പെട്ടത്. പ്രസ്തുതസമ്മേളനങ്ങൾക്ക് ആതിഥ്യം നൽകിയ ഏവരോടുള്ള നന്ദി അറിയക്കുന്നു.

## സഹപാഠ്യമത്സരങ്ങൾ

സഹപാഠ്യ മത്സരങ്ങൾക്കുള്ള തീയതികൾ നേരത്തേതന്നെ സർക്കുലറിൽ കൂടി എല്ലാ സ്കൂളുകളെയും അറിയിച്ചിട്ടുള്ളതാണ്. ഭദ്രാസന തലത്തിലുള്ളത് ഒക്ടോബർ 11-നും, സോണൽ തലത്തിലുള്ളത് നവംബർ എട്ടിനും നടത്തേണ്ടതാണ്. പരാതികൾക്കിടവരാതവണ്ണം ചിട്ടയായി നടത്തുവാൻ ചുമതലപ്പെട്ടവർ ശ്രദ്ധിക്കണം.

## കുട്ടികളുടെ സെൻസസ്

മേഖലാസമ്മേളനങ്ങളിൽ ഉരുത്തിരിഞ്ഞ ആശയമാണ് നമ്മുടെ കുട്ടികളുടെ ഒരു സ്ഥിതിവിവരക്കണക്ക് എടുക്കണമെന്നുള്ളത്. നമ്മുടെ കുട്ടികളിൽ എത്ര ശതമാനം സണ്ടേസ്കൂൾ പഠനത്തിനു പോകുന്നു, എത്ര ശതമാനംപേർ പോകുന്നില്ല എന്നറിയേണ്ടത് ഒരാവശ്യമാണ്. സണ്ടേസ്കൂളിൽ നിന്നു വിട്ടുനിൽക്കുന്ന കുട്ടികൾ ഏതു പ്രായത്തിൽ അങ്ങനെ ചെയ്യുന്നു, അതിനുള്ള കാരണങ്ങൾ എന്തൊക്കെയാണ്, എന്നുള്ള ഒരു പഠനം ആവശ്യമാണ് .രോഗമറിഞ്ഞു വേണമല്ലോ ചികിത്സ നടത്തേണ്ടത്. സെൻസസ് എടുക്കുവാൻ ആവശ്യമായ ഫോറങ്ങൾ കേന്ദ്രഓഫീസിൽ നിന്ന് യഥാസമയം സ്കൂളുകൾക്ക് എത്തിച്ചുകൊടുക്കുന്നതാണ്. 1997 അവസാനിക്കുന്നതിനു മുമ്പ് സ്ഥിതി വിവരക്കണക്ക് പൂർത്തീകരിക്കുവാനാണ്. ഓരോ ഇടവകയിലെയും അധ്യാപകർ ഭവനസന്ദർശനം നടത്തി ഈ ദൗത്യം നിർവഹിക്കണം.

## എസ്. എസ്. എൽ. സി. അവാർഡ്

സണ്ടേസ്കൂൾ വിദ്യാർത്ഥികളിൽ നിന്നും കഴിഞ്ഞ S.S.L.C പരീക്ഷയ്ക്ക് ഏറ്റവും കൂടുതൽ മാർക്കു കരസ്ഥമാക്കിയ കുട്ടിക്കുള്ള അവാർഡ് (ആയിരം രൂപാ) നിശ്ചയിക്കുവാൻ തക്കവണ്ണം 97- ലെ മാർക്ക് ഷീറ്റ് സാക്ഷ്യപ്പെടുത്തി, ഡയറക്ടറുടെ കത്തുസഹിതം കേന്ദ്ര ഓഫീസിലേക്ക് അയച്ചു തരേണ്ടതാണ്.

## തെരഞ്ഞെടുപ്പ്

ഡയറക്ടർ, ഇൻസ്പെക്ടർ, അദ്ധ്യാപകപ്രതിനിധി എന്നിവരുടെ കാലാവധി 1997 ഡിസംബറിൽ അവസാനിക്കുകയാണ്. അടുത്ത മൂന്നു വർഷത്തേക്കുള്ള ഭാരവാഹികളെ യഥാസമയം തെരഞ്ഞെടുക്കേണ്ടിയിരിക്കുന്നു. ആത്മാർത്ഥതയും, അർപ്പണബോധവും, കാര്യശേഷിയുമുള്ള ആളുകളെ അതാതുസ്ഥാനങ്ങളിൽ ആക്കേണ്ടതാണ്. പ്രാർത്ഥനാപൂർവം ഇക്കാര്യം നിർവഹിക്കപ്പെടേണ്ടിയിരിക്കുന്നു.

## അനുശോചനം

പ്രസ്ഥാനത്തിൻെറ കേന്ദ്രതലത്തിൽ ഓഫീസ് മാനേജരും, സെക്രട്ടറിയുമായി പ്രവർത്തിക്കുന്ന സി. യു. മാത്യുസാറിൻെറ സഹധർമ്മിണി മിസ്സസ്സ് ആനി മാത്യു ദിവംഗതയായി. സംസ്കാരശുശ്രൂഷയിൽ പ്രസിഡണ്ട് അഭിവന്ദ്യ എപ്പിഫാനിയോസ് തിരുമേനിയും, ബോംബെ - അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തെയോഫിലോസ് തിരുമേനിയും നേതൃത്വം വഹിച്ചും സൺഡേസ്കൂൾ പ്രവർത്തകരായ അനവധിപേർ സംസ്കാരശുശ്രൂഷയിൽ സംബന്ധിക്കുകയും സാറിനോടും കുടുംബത്തോടുമുള്ള അനുശോചനം അറിയിക്കുകയും ചെയ്തു. പരേതയുടെ ആത്മാവിനു നിത്യശാന്തി നേർന്നുകൊള്ളുന്നു.

ആശംസകളോടെ

*യോശുവ അച്ചൻ*

## For Favours Received





Leena Varghese, Idavattom



A.G. Jacob

# മാർ ഗ്രീഗോറിയോസ് ബഥേൽ കരുണാ സെൻറർ, കാരാശ്ശേരി



ഡയറക്ടർ ഫാ. ജേക്കബ് ദാനിയേലും, വിദ്യാർത്ഥികളും

മലങ്കരസഭവക തമിഴ്നാട്ടിൽ തിരുനൽവേലിക്കുസമീപം കാരാശ്ശേരിയിൽ കുഷ്ഠ രോഗികളുടെ കുഷ്ഠമില്ലാത്ത കുഞ്ഞുങ്ങളെ എടുത്തുവളർത്തുന്ന ഒരു ബാലഭവനമാണ് മാർ ഗ്രീഗോറിയോസ് ബഥേൽകരുണാസെൻറർ. പ. പരുമല തിരുമേനിയുടെ നാമത്തിൽ സ്ഥാപിതമായ ഈ ബാലഭവനത്തിൽ 60 കുട്ടികളും 8 പ്രവർത്തകരും ഉണ്ട്.

1991 ജൂലൈയിൽ ആരംഭിച്ച ഈ സ്ഥാപനത്തിന് 10 ഏക്കർ സ്ഥലം ഉണ്ട്. 1993 സെപ്റ്റംബർ 1-ന് പ: ബാവാതിരുമേനി സ്ഥാപനത്തിൽ എഴുന്നെള്ളി കുഷ്ഠരോഗികളുടെ 10 കുട്ടികളെ പ്രവേശിപ്പിച്ച് ബാലഭവനത്തിന് പ്രാരംഭം ഇട്ടു.

അഭിവന്ദ്യരായ സഖറിയാസ് മാർ ദീവന്നാസ്യോസ്, ഗീവർഗീസ് മാർ ദിയെസ്കോറോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, കുറിയാക്കോസ് മാർ ക്ലീമീസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാർ ഈ സ്ഥാപനം സന്ദർശിച്ചിട്ടുണ്ട്.

ഈ സ്ഥാപനത്തിലെ കുട്ടികൾ അടുത്ത സ്കൂളുകളിൽ വിദ്യാഭ്യാസം നടത്തുന്നു. സ്ഥാപനത്തിൽ അടിയന്തിരമായി താമസസൗകര്യത്തിനു പുതിയ കെട്ടിടം, വാട്ടർ സപ്ലൈ, പുതിയ ചാപ്പൽ, അടുക്കള, ഡൈനിംഗ് ഹാൾ മുതലായവ ഉണ്ടാക്കേണ്ടിയിരിക്കുന്നു.

ഈ വർഷം ബഥേൽ വ്രതം ജൂലൈ 11 മുതൽ 14 വരെ നടത്തപ്പെട്ടു. തുമ്പമൺ ഭദ്രാസനാധിപൻ അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി ബഥേൽ ദിനത്തിനു നേതൃത്വം നല്കി. 11 മുതൽ Mission Board ൻെറ 'സ്നേഹസന്ദേശം' പരിപാടിയിൽ ചുറ്റുപാടുമുള്ള ഗ്രാമങ്ങളിൽ സുവിശേഷപ്രസംഗങ്ങൾ നടത്തി.

പ: ബാവാ തിരുമേനിയുടെ പ്രത്യേക മായ നേതൃത്വത്തിൽ നടത്തപ്പെടുന്ന ഈ സ്ഥാപനത്തെ സഭാമക്കൾ സാമ്പത്തിക സഹായം നല്കി സഹായിക്കണം എന്ന് പ.ബാവാ തിരുമേനി ഒരു കല്പനയിൽ കൂടി ആവശ്യപ്പെട്ടിട്ടുണ്ട്.

സഹായങ്ങൾ **FR. JACOB DANIEL, PRESIDENT, M.G. B. KARUNA CENTRE, KARASSERY-THATHANKULAM P. O., TUTICORIN ( DIST),TAMILNADU PIN - 628 622** എന്ന മേൽവിലാസത്തിൽ അയച്ചുതന്നു സഹായിക്കണം.

**Bank Account. M. G. B. Karuna Centre, Karassery. A/c No. 144, State Bank of India. Srivaikundom.**

Licence No. 475. 11th APRIL 1946. Registered No. KL KTM - 38

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM - 686 038

## IN LOVING MEMORY OF

***Mrs. REBECCAMMA CHACKO***

**VETTIKKAD HOUSE,**
**CHENNAMKARY, ALAPPUZHA DISTRICT**

*IN HER BIRTH CENTENARY YEAR*



**10-9-1897** — **23-5-1968**

*"അവളുടെ മക്കൾ എഴുന്നേറ്റ്*
*അവളെ ഭാഗ്യവതി എന്നു പുകഴ്ത്തുന്നു"*

Proverbs 31:28

**Fondly remembered by her**
**sons, daughters, son-in-law,**
**daughters-in-law and grandchildren**

*Printed and Published by* Fr. T.G. Zacharia *for* Orthodox Viswasa Paripalana Samithy, Kottayam *at the* Catholicate Press, Kottayam-38 *Chief Editor* Rev. Dr. Jacob Kurian.